# ശ്രീപാദസപ്തതി

## അർത്ഥസഹിതം

## മേല്പത്തൂർ നാരായണഭട്ടതിരി

പരിഭാഷ

ശ്രീ കെ.പി. നാരായണപിഷാരോടി

**E-book Published By**
**http://malayalamebooks.wordpress.com/**
**July 2011**

# ആമുഖം

കേരളീയരുടെ പ്രിയങ്കരനായ ഭക്തകവിയും, പണ്ഡിതാഗ്രേസരനുമായ മേല്പത്തൂർ നാരായണഭട്ടതിരി അവസാനകാലത്തു രചിച്ച ഒരു സ്തോത്രരത്നമാണ് "ശ്രീപാദസപ്തതി. ഇരുപത്തിയേഴാം വയസ്സിൽ നാരായണീയം നിർമ്മിച്ച മേല്പത്തൂർ നാല്പതിലേറെ സംവത്സരക്കാലം ശ്രീകൃഷ്ണഭജനവും, ഗ്രന്ഥരചനയുമായി കോഴിക്കോട്ടും, അമ്പലപ്പുഴയിലും മറ്റും കഴിഞ്ഞശേഷം ഒടുവിൽ ഗുരുവായൂരപ്പൻ തന്നെ സ്വപ്നത്തിൽ ദർശനം നൽകി നിയോഗിച്ചതിന്റെ ഫലമായിട്ടാണത്രേ, മുക്തിസ്ഥലമെന്നു സംസ്കൃതത്തിൽ പറയുന്ന മുക്കോലെച്ചെന്ന് അവിടെ ദേവിയെ ഭജിച്ചും ശിഷ്യന്മാരെ പഠിപ്പിച്ചും ഗ്രന്ഥരചനകളിലേർപ്പെട്ടും പ്രശാന്തജീവിതം നയിച്ചുവന്നു. എഴുപതാം വയസ്സു മുതൽ എൺപത്താറു വയസ്സു വരെ മേല്പത്തൂരിന്റെ ജീവിതം മുക്കോലെയായിരുന്നുവെന്നാണ് ഐതിഹ്യം. അവിടെച്ചെന്ന ഉടനെ രചിച്ച സ്തോത്രമാണ് ശ്രീപാദസപ്തതി. മുക്കോല മേലെക്കാവിലെ ഭഗവതിയുടെ ശ്രീപാദം വർണ്ണിച്ചുകൊണ്ടെഴുതിയ എഴുപതു ശ്ലോകങ്ങളാണ് ഇതിലെ ഉള്ളടക്കം. തന്റെ എഴുപതു വയസ്സിനെ സൂചിപ്പിക്കാനായിരിക്കണം കവി നൂറു ശ്ലോകം തികയ്ക്കാതെ എഴുപതു ശ്ലോകത്തിൽ സ്തോത്രം പൂർത്തിയാക്കിയതെന്ന് അനുമാനിക്കപ്പെടുന്നു. എന്തായാലും കാവ്യസൗന്ദര്യവും ഭക്തിരസവും വഴിഞ്ഞൊഴുകുന്ന ഈ സ്തോത്രകൃതി ദേവിഭക്തന്മാർക്ക് ഒരു അസുലഭമായ അനുഗ്രഹമാണെന്നതിൽ സംശയമില്ല.

പണ്ഡിതവരേണ്യനായ ശ്രീ കെ. പി. നാരായണ പിഷാരോടിയുടെ വ്യാഖ്യാനത്തോടുകൂടി ശ്രീപാദസപ്തതിയുടെ ഒരു പതിപ്പ് ഗുരുവായൂർ ദേവസ്വത്തിൽ നിന്നും പ്രസിദ്ധീകരി

ച്ചിരുന്നു. അതിന്ന് ഔട്ട് ഓഫ് പ്രിന്റ് ആണെന്നാണ് അറിയാൻ കഴിഞ്ഞത്. പ്രസ്തുത പതിപ്പിലെ പരിഭാഷയാണ് ഈ ബ്ലോഗിൽ പ്രസിദ്ധീകരിക്കുന്ന ഇബുക്കിൽ ഉൾപ്പെടുത്തിയിരിക്കുന്നത്.

ഈ ഇബുക്കിന്റെ ഡിജിറ്റൈസേഷനിൽ പങ്കെടുത്ത എല്ലാ സഹപ്രവർത്തകരോടും, ഇബുക്കിന് മനോഹരമായ കവർ പേജ് ഡിസൈൻ ചെയ്ത സുഗേഷ് ആചാരിയോടും, മറ്റെല്ലാ അഭ്യുദയകാംക്ഷികളോടുമുള്ള കടപ്പാട് ഇവിടെ രേഖപ്പെടുത്തുന്നു.

–പ്രസാധകൻ

# ശ്രീപാദസപ്തതി

**ദക്ഷാധഃകരപല്ലവേ ലസദസിം ദക്ഷോർധ്വഗേ ശൂലിനീം**
**വാമോർധ്വേ ഫലകോജ്ജ്വലാം കടിതടന്യസ്താന്യഹസ്താംബുജാം**
**ശൂലാഗ്രാഹതകാസരാസുരശിരോനിഷ്ഠാം പ്രഹൃഷ്ടാം സുരൈർ–**
**ജുഷ്ടാമിഷ്ടഫലപ്രദാം ഭഗവതീം മുക്തിസ്ഥലസ്ഥാം ഭജേ 1**

വലത്തു താഴെയുള്ള കൈത്തളിരിൽ പള്ളിവാൾ മിന്നിത്തിളങ്ങുന്നു. വലത്തു മീതെയുള്ളതിൽ ശൂലമുണ്ട്, ഇടത്തു മീതെയുള്ളതിൽ പരിച വിളങ്ങുന്നു, മറ്റേ താമരക്കൈയ്യ് ഒക്കത്തു വെച്ചിരിക്കുന്നു. ശൂലാഗ്രം കൊണ്ടു കുത്തിക്കൊന്ന മഹിഷാസുരന്റെ തലയിൽ ചവിട്ടി നിൽക്കുന്നു. സന്തോഷഭാവമാണ്, ദേവന്മാർ സ്തുതിച്ചു സേവിക്കുന്നുണ്ട്. (ഈ വിധത്തിലുള്ള) അഭീഷ്ടങ്ങൾ നൽകുന്ന മൂക്കോലക്കാവിലെ ഭഗവതിയെ ഞാൻ ഭജിക്കുന്നു.

**യത് സംവാഹനലോഭിനഃ ശശികലാചൂഡസ്യ ഹസ്താംബുജ–**
**സ്പർശേനാപി ച ലോഹിതായതി മുഹുസ്ത്വത്പാദപങ്കേരുഹം**
**തേനൈവോദ്ധതകാസരാസുരശിരശ്ശൃംഗാഗ്രസഞ്ചൂർണ്ണന–**
**പ്രാചണ്ഡ്യം തദനുഷ്ഠിതം കില കഥം മുക്തിസ്ഥലസ്ഥേ! ശിവേ! 2**

അല്ലയോ മൂക്കോലക്കാവിലമ്മേ! നിന്തിരുവടിയുടെ ഏതു ചെന്താമരക്കാലടി, തലോടുവാൻ കൊതിക്കുന്ന ശ്രീപരമേശ്വരൻ താമരക്കൈ കൊണ്ടു തൊട്ടാൽപ്പോലും വല്ലാതെ തുടുക്കുന്നുവോ, ആ അതിമൃദുവായ കാലടി തന്നെ ഗർവ്വിഷ്ഠനായ മഹിഷാസുരന്റെ കടുത്ത തല ചവിട്ടിമെതിക്കുകയെന്ന ആ കഠിനകൃത്യം എങ്ങനെയാണു പോൽ നിർവഹിച്ചത്?

**ത്വത്പാദം നിജമസ്തകേ ഘടയിതും കേ കേ നു ലോകേ ജനാഃ**
**കിം കിം നാരചയന്തി ദുശ്ചരതപശ്ചര്യാസപര്യാദികം**
**മന്യേ ധന്യതമം തു ദേവി! മഹിഷം വൈരസ്ഥയൈവ ത്വയാ**
**യന്മൂർദ്ധ്നി സ്വയമേവ പാതകഹരം പാദാംബുജം പാതിതം 3**

നിന്തിരുവടിയുടെ തൃക്കാൽ തന്റെ ശിരസ്സിലണയ്ക്കാൻ ലോകത്തിൽ ഏതേതു ജനങ്ങൾ കഠിനതപസ്സ്, പൂജ മുതലായി എന്തെന്തു ചെയ്യുന്നില്ല? (പലതും ചെയ്യുന്നു). അല്ലയോ ദേവി, മഹിഷാസുരനെയാകട്ടെ, മഹാഭാഗ്യവാനെന്നു ഞാൻ വിചാരിക്കുന്നു. അവന്റെ തലയിൽ, വൈരത്തിലിരുന്നിട്ടുതന്നെ നിന്തിരുവടി, പാപങ്ങൾ തീർക്കുന്ന പാദാരവിന്ദത്തെ തന്നത്താൻ ചേർത്തുവല്ലോ.

**ത്വത്പാദാംബുജമർപ്പിതം ക്വ നു ശിവേ! കിംനു ത്രയീമസ്തകേ?**
**നിത്യം തത്ത്വവിചാരദത്തമനസാം ചിത്താംബുജാഗ്രേഷു വാ?**
**കിം വാ ത്വത്പ്രണയപ്രകോപവിനമന്മാരാരിമൗലിസ്ഥലേ?**
**കിം പ്രോത്ഖണ്ഡിതഘോരസൈരിഭമഹാദൈത്യേന്ദ്രമൂർദ്ധാന്തരേ? 4**

അല്ലയോ ശങ്കരി! നിന്തിരുവടിയുടെ പാദാരവിന്ദം എവിടെയാണ് അണച്ചുവെച്ചിട്ടുള്ളത്? വേദാന്തത്തിലാണോ? എപ്പോഴും തത്ത്വചിന്തയിൽ മനസ്സിരുത്തിക്കൊണ്ടിരിക്കുന്നവരുടെ ഹൃദയകമലങ്ങളിലാണോ? നിന്തിരുവടിയുടെ പ്രണയകോപത്തിൽ നമസ്കരിക്കുന്ന ശ്രീപരമേശ്വരന്റെ മുടിയിലാണോ? വെട്ടിവീഴ്ത്തപ്പെട്ട ഘോരനായ മഹിഷാസുരന്റെ തലയിലാണോ?

**ത്വത്പാദാഞ്ചലരൂപകല്പലതികാബാലപ്രവാളദ്വയം**
**യേ താവത് കലയന്തി ജാതു ശിരസാ നമ്രേണ കമ്രോജ്ജ്വലം**
**തേഷാമേവ ഹി ദേവി ! നന്ദനവനക്രീഡാസു ലഭ്യം പുനഃ**
**സ്വർവ്വല്ലീതരുണപ്രവാളഭരണം സേവാനുരൂപം ഫലം 5**

അല്ലയോ ഭഗവതി, കമനീയവും പ്രകാശമാനവുമായ നിന്തിരുവടിയുടെ കാലടികളാകുന്ന കല്പലതയുടെ രണ്ട് ഇളന്തളിരു കൾ ആരാണോ കനിഞ്ഞ ശിരസ്സുകൊണ്ട് ഒരിക്കൽ ധരിക്കു ന്നത്, അവർക്കു മാത്രമേ പിന്നെ നന്ദനോദ്യാനത്തിലെ ക്രീഡക ളിൽ കല്പലതയുടെ ഇളന്തളിരുകളാകുന്ന അലങ്കാരം ലഭിക്കയുള്ളൂ. ഫലം സേവയ്ക്കനുസരിച്ചാകുമല്ലോ.

**ധാവള്യം പരിലാള്യതേ പുരരിപോരംഗേണ തുംഗശ്രീയാ**
**കിഞ്ച ശ്യാമളിമാപി കോമളതരേഭാത്യേവ ഗാത്രേ ഹരേഃ**
**തത്താദൃക്പദവീം മമാപി ജനയേതസ്തോകസേവാരസാ–**
**ദാരുണ്യം തവ ലീയതേ ചരണയോഃ കാരുണ്യമൂർത്തേ! ശിവേ! 6**

ദയാസ്വരൂപിണിയായ പരമേശ്വരി, "വലിയ കാന്തിയേന്തുന്ന പരമേശ്വരന്റെ ശരീരം വെളുപ്പിനെ ലാളിക്കുന്നു. മാത്രമല്ല, ഏറ്റവും മാർദ്ദവമുള്ള വിഷ്ണുവിന്റെ ശരീരത്തിൽ കറുപ്പും ശോഭി ക്കുന്നു. ആ വിധത്തിലുള്ള മാന്യപദവി എനിക്കും ഉണ്ടാക്കി ത്തരണേ" എന്നു പ്രാർത്ഥിച്ചുകൊണ്ട് ചുവപ്പ് അനല്പമായ സേവാരസത്തോടുകൂടി നിന്തിരുവടിയുടെ ചേവടികളിൽ ലയി ക്കുന്നു.

**ആരുണ്യം യദിദം ത്വദീയപദയോരാഭാതി, തത് കേചന**
**പ്രാഹുസ്തുംഗനിതംബഭാരഭരണക്ലാന്ത്യാ കിലോപാഗതം**
**അന്യേ മാഹിഷമൂർദ്ധപേഷമിളിതം രക്തദ്രവം മന്വതേ**
**മന്യേഹം തു നതേഷു സാന്ദ്രമനുരാഗോദ്ഗാരമേവാനയോഃ 7**

നിന്തിരുവടിയുടെ ചേവടികളിൽ ഈ യാതൊരു ചുവപ്പ് ശോഭിക്കുന്നുവോ, അത് വലിയ നിതംബത്തിന്റെ ഭാരം ചുമന്നി ട്ടുള്ള തളർച്ചയാൽ ഉണ്ടായതാണെന്നത്രേ ചിലർ പറയുന്നത്. മറ്റു ചിലർ മഹിഷന്റെ തല ചവിട്ടിച്ചതച്ചപ്പോൾ പുരണ്ട ചോര ക്കുഴമ്പാണെന്നു കരുതുന്നു. ഞാനാകട്ടെ നമസ്കരിച്ച ഭക്തന്മാ

രുടെ പേരിൽ ഈ പാദങ്ങൾക്കുള്ള കൊഴുത്ത അനുരാഗ ത്തളളൾ (വാത്സല്യാതിശയം) തന്നെയാണെന്നു വിചാരിക്കുന്നു.

**പ്രാഹുഃ പത്മസമാശ്രയം ശതധൃതിം ത്വത്പാദപത്മാശ്രയാ**
**ദന്തസ്ത്വത്പദപത്മവീക്ഷണവശാത് കൃഷ്ണോപി പത്മേക്ഷണഃ**
**യത് പത്മാർചനമാമനന്തി സുധിയോ ദാരിദ്ര്യവിദ്രാവണം**
**മുക്തിക്ഷേത്രഗതേ! ഭവാനി! തദപി ത്വത്പാദപത്മാർചനം 8**

മൂക്കോലക്കാവിലെ ഭഗവതി! നിന്തിരുവടിയുടെ പാദപത്മ ത്തെ ആശ്രയിച്ചതുകൊണ്ടാണ് ബ്രാഹ്മവിനെ പത്മാസമാശ്രയ നെന്നു പറയുന്നത്. മനസ്സിൽ നിന്തിരുവടിയുടെ പാദപത്മങ്ങളെ ഈക്ഷിച്ചുകൊണ്ടിരിക്കുകയാലാണ് വിഷ്ണുവും പത്മേക്ഷണ നായത്. ബുദ്ധിമാന്മാർ പത്മാർച്ചനം ദാരിദ്രത്തെ ആട്ടിയോടിക്കു മെന്നു പറയാറുണ്ടല്ലോ, അതും നിന്തിരുവടിയുടെ പാദപത്മ ത്തെ അർച്ചിക്കുന്നതിനെപ്പറ്റിയാണ്.

**പാദം തേ സരസീരുഹദ്രുഹമിമം യത് സേവതേ പത്മഭൂർ–**
**നൂനം തത് സ്വനിവാസപങ്കജവര ശ്രീലംഘനാശങ്കയാ**
**ഗോവിന്ദോപി ച വാരിരാശിദുഹിതുർവാസാബ്ജബാധാഭിയാ**
**സ്വസ്യൈവാഗ്രകരോദ്ഗൃഹീതകമലത്രാണാഭിലാക്ഷേണ വാ 9**

ബ്രാഹ്മാവ് താമരപ്പൂക്കളെ ദ്രോഹിക്കുന്ന ഈ നിന്തിരുവടി യുടെ പാദത്തെ സേവിക്കുന്നത്, താൻ വസിക്കുന്ന താമരപ്പൂ വിന്റെ ശോഭയെ ദ്രോഹിക്കുമോ എന്നു ശങ്കിച്ചിട്ടാവണം. വിഷ്ണു വും (സേവിക്കുന്നത്) ലക്ഷ്മീദേവി വസിക്കുന്ന താമരപ്പൂവിനെ ദ്രോഹിക്കുമോ എന്ന ഭയം കൊണ്ടാവണം, അല്ലെങ്കിൽ തന്റെ

തന്നെ കയ്യിൽ ഉള്ള താമരപ്പൂവിനെ രക്ഷിക്കാനുള്ള ആഗ്രഹം കൊണ്ടാവണം[1].

**സേവന്തേ കുലസമ്പദേ നഖമയാഃ ശീതാംശവസ്ത്വത്പദം**
**തത്പാകോ നനു വീക്ഷ്യതേ ഹി നിതരാ മന്യേഷു ശീതാംശുഷു**
**ഏകോ ബാലക ഏവ മൗലിമയി! തേ യാതോ, ലലാടാത്മതാ–**
**മന്യോ, നിർമ്മലമണ്ഡലദശാ മന്യൗ തു ധന്യൗ ഗതൗ 10**

നഖങ്ങളാകുന്ന ചന്ദ്രന്മാർ (തങ്ങളുടെ) സമുദായത്തിന്റെ അഭിവൃദ്ധിക്കു വേണ്ടി നിന്തിരുവടിയുടെ തൃക്കാൽ ഭജിക്കുന്നു. അതിന്റെ ഫലം തന്നെയാണ് മറ്റുള്ള ചന്ദ്രന്മാരിൽ തികച്ചും കാണുന്നത്. അല്ലയോ ഭഗവതി! ഒരു ചന്ദ്രൻ ബാല്യകാലത്തുതന്നെ നിന്തിരുവടിയുടെ കിരീടത്തിൽ കയറിക്കൂടി. മറ്റൊരു ചന്ദ്രൻ നെറ്റിത്തടമായിത്തീർന്നു, ഭാഗ്യവാന്മാരായ മറ്റു രണ്ടു ചന്ദ്രന്മാരാകട്ടെ, നിർമ്മലങ്ങളായ കവിൾത്തടങ്ങളായി ഭവിച്ചു.

**ഘോരം പാദസഹസ്രകം പ്രകടയന്നാശാസു ഭാസാം പതിർ**
**ധ്വാന്തം നോ പുനരാന്തരം ശമയിതും ശക്നോതി ശൈലാത്മജേ!**
**ത്വത്പാദദ്വിതയേന കോമളതരേ ണാനേന ചേതഃസ്പൃശാ**
**ജന്തൂനാം ബഹിരന്തരന്ധതമസം കൃന്തത്യനന്തം ശിവേ! 11**

ശ്രീപാർവ്വതി! കഠോരങ്ങളായ രശ്മികളാകുന്ന ആയിരം കാലുകളെ ദിക്കുകളിലെല്ലാം പ്രകടിപ്പിക്കുന്നവനും പ്രഭകളുടെ അധിപതിയുമായ സൂര്യൻ അകത്തുള്ള ഇരുട്ടിനെയാകട്ടെ, അടക്കുവാൻ ശക്തനാകുന്നില്ല. പരമേശ്വരി! അതിസുകുമാരങ്ങളായ നിന്തിരുവടിയുടെ ഈ രണ്ടു കാലുകൾ ഉള്ളിൽ ഇരുന്നു

[1] “പാദം താമരപ്പൂവിനെ ദ്രോഹിക്കുന്നു” എന്ന ശൈലി കൊണ്ട് അർത്ഥമാക്കുന്നത് "പാദം താമരപ്പൂവുപോലെയാണ്" എന്നാണ്. എന്നാൽ ഇതിനെ ബ്രഹ്മാവും വിഷ്ണുവും തെറ്റിദ്ധരിച്ചു ദേവീപാദത്തെ സേവിച്ചു എന്ന് കവി ഭാവന ചെയ്യുന്നു.

കൊണ്ട് ജീവജാലങ്ങളുടെ അകത്തും പുറത്തുമുള്ള ഒടുങ്ങാത്ത കൂരിരുട്ടിനെ നശിപ്പിക്കുന്നു.

**സുര്യേന്ദ്വഗ്നിസമീരണാദിസകല സ്വർവ്വാസിനാമുന്മദഃ**
**സർവ്വാണ്യേവ പദാനി യോ മഥിതവാൻ ദുർവ്വാരശൗര്യോഷ്മണാ**
**തം ഘോരം മഹിഷാസുരം നിജപദേ നൈകേന സമ്മൃദ്നതീ**
**യത്ത്വം പ്രത്യകൃഥാ,സ്തതഃ കിമപരം ത്വദ്വൈഭവം ബ്രൂമഹേ 12**

അഹങ്കാരം വർദ്ധിച്ച ഏതൊരുവൻ, സൂര്യൻ, ചന്ദ്രൻ, അഗ്നി, വായു തുടങ്ങിയ എല്ലാ ദേവന്മാരുടെയും എല്ലാ പദങ്ങളെയും തടുക്കാനാവത്ത ശൗര്യശക്തികൊണ്ട് മഥിച്ചുവോ, ആ ഘോര നായ മഹിഷാസുരനെ തന്റെ ഒരു പദംകൊണ്ട് മഥിച്ചിട്ട് നിന്തിരുവടി പ്രതീകാരം ചെയ്തു. അതിൽക്കവിഞ്ഞ് വേറെ നിന്തിരുവടിയുടെ ഏന്തു മഹിമയാണ് ഞാൻ പറയുക?

**ഏകം വാമതയൈവ, ദക്ഷിണതയൈ വാന്യത്, പദം ദേഹിനാം**
**ഖ്യാതം മുക്തിപുരാധിവാസിനി! ശിവേ!, ചിത്രം ത്വയി ത്വീദൃശം**
**ആനമ്രേഷു ജനേഷ്വഭീഷ്ടകരണേ പാദാവുഭൗ ദക്ഷിണാ–**
**വാനമ്രേ തു കൃതാഗസി സ്മരഹരേ വാമാക്ഷി! വാമാവുഭൗ 13**

ജീവികൾക്ക് ഒരു കാൽ വാമം (ഇടത്തേത്) മാത്രമായിട്ടും മറ്റേ കാൽ ദക്ഷിണം (വലത്തേത്) മാത്രമായിട്ടുമാണ് പറഞ്ഞു വരുന്നത്. മുക്കോലക്കാവിൽ മേവുന്ന ഭഗവതി! നിന്തിരുവടി യിലാകട്ടെ ഇങ്ങനെ ഒരു അത്ഭുതമുണ്ട്. നമസ്കരിക്കുന്ന ഭക്തജനങ്ങൾക്കു അഭീഷ്ടങ്ങൾ സാധിപ്പിക്കുന്ന കാര്യത്തിൽ രണ്ടു കാലുകളും ദക്ഷിണങ്ങളാണ് (അനുകൂലങ്ങളാണ്). സുന്ദരനയനേ! തെറ്റു ചെയ്തു നമസ്കരിക്കുന്ന പരമേശ്വരന്റെ പേരിലാകട്ടെ രണ്ടു കാലുകളും വാമങ്ങളാണ്. (പ്രതികൂല ങ്ങളാണ്).

**ആനമ്രസ്യ പുരദ്രുഹഃ ശിരസി തേ പാദാബ്ജപാതഃ ശിവേ!**
**ജീയാദ്യേന ബഭൂവ പങ്കജവതീ മൗലിസ്രവന്തീ ക്ഷണം**
**കിഞ്ചോദഞ്ചിതബാലപല്ലവവതീ ജാതാ ജടാവല്ലരീ**
**ലാക്ഷാപാതവശേന സാന്ധ്യസുഷമാ സാന്ദ്രാ ച ചാന്ദ്രീ കലാ 14**

മഹേശ്വരി! നമസ്കരിക്കുന്ന പരമേശ്വരന്റെ ശിരസ്സിൽ നിന്തിരുവടിയുടെ ചെന്താമരക്കാൽ കൊണ്ടുള്ള ചവിട്ട് വിജയിച്ചരുളുമാറാകട്ടെ. അതുകൊണ്ട് ശിരസ്സിലുള്ള ഗംഗയിൽ കുറച്ചു നേരത്തേക്ക് ഒരു ചെന്താമരപ്പൂവുണ്ടായി. മാത്രമല്ല ജടയാകുന്ന വള്ളി ഇളന്തളിരണിഞ്ഞു. ചെമ്പഞ്ഞിച്ചാറു വീഴുക യാൽ ചന്ദ്രക്കല അന്തിത്തുടുപ്പുള്ളതായിത്തീരുകയും ചെയ്തു.

**ദൃഷ്ട്വാ രാത്രിഷു ചന്ദ്രപാദജനിതാം പാഥേരുഹാണാം വ്യഥാം**
**ദേവി! ത്വം കരുണാകുലേവ കുരുഷേതദ്വൈരനിര്യാതനം**
**മാനാനമ്രമഹേശമൗലിവളഭീവാസസ്യ ശീതത്വിഷോ**
**നിത്യം പങ്കജപാദഘാതജനിതാബാധാ യദാധീയതേ 15**

അല്ലയോ ദേവി! രാത്രികളിൽ ചന്ദ്രന്റെ രശ്മികളാകുന്ന പാദങ്ങൾ ഏല്പിച്ച താമരപ്പൂക്കളുടെ സങ്കടം കണ്ടിട്ടു കരുണ തോന്നീട്ടാവണം, നിന്തിരുവടി അതിന്നു പ്രതികാരം ചെയ്യുന്നു. അതുകൊണ്ടാണല്ലോ നിന്തിരുവടി പ്രണയകോത്തിൽ നമസ്ക രിച്ച ശിവന്റെ മുടിയാകുന്ന നിലാമുറ്റത്തിരിക്കുന്ന ചന്ദ്രന് പതിവായും താമരക്കാൽകൊണ്ടു ചവിട്ടീട്ട് വേദന ഉണ്ടാക്കു ന്നത്.

**സംഭ്രാന്തിസ്തവ ദേവി! സാ വിജയതേ മാനാവനമ്രേ ശിവേ**
**ത്വത്പാദാംബുരുഹപ്രഹാരമുദിതേ മന്ദം സമുത്ഥായിനി**
**ലാക്ഷാരാഗരസാരുണം നിപതിതം ഗംഗാപയശ്ശീകരം**
**ദൃഷ്ട്വാ ശോണിതശങ്കയാ തരളിതാ കാന്തം യദാലംബഥാഃ 16**

അല്ലയോ ദേവി! നിന്തിരുവടിയുടെ ആ തെറ്റിദ്ധാരണകൊണ്ടുണ്ടായ പരിഭ്രമം വിജയിച്ചരുളുന്നു. പ്രണയകോപത്തിൽ നമസ്കരിച്ച ശിവൻ നിന്തിരുവടിയുടെ കാൽത്താർകൊണ്ടുള്ള ചവിട്ടേറ്റു സന്തോഷിച്ച് മെല്ലെ എഴുന്നേൽക്കുമ്പോൾ അരക്കുചെഞ്ചാറുകൊണ്ടു തുടുത്ത ഗംഗാജലബിന്ദു വീണതു കണ്ടിട്ട് ചോരയാണെന്നു ശങ്കിച്ചു പേടിച്ചു വിറച്ച് നിന്തിരുവടി പ്രിയതമനെ പിടിച്ചെഴുന്നേല്പിച്ചുവല്ലോ.

**സാ പാദദ്വിതയാഹതിർജയതി തേ, യസ്യാം ഗിരീന്ദ്രാത്മജേ!**
**പ്രാചീനേന്ദുയുതേ നഖേന്ദുദശകേ മൗലിസ്ഥലീസംഗതേ**
**സ്വസ്യൈകാദശമൂർത്തിതാസമുചിതാ നേകാദശൈവോഡുപാ–**
**നാബിഭ്രാണ ഇവാബഭൗ സ ഭഗവാ നേകോപി രുദ്രഃ സ്വയം 17**

അല്ലയോ പാർവ്വതി! നിന്തിരുവടി രണ്ടു കാൽകൊണ്ടു ചെയ്ത ആ തട്ടിമാറ്റൽ സർവ്വോൽകൃഷ്ടം തന്നെ. ആ തട്ടിമാറ്റലിൽ പഴയ ചന്ദ്രനോടുകൂടി പത്തു നഖചന്ദ്രന്മാർ മുടിയിൽ അണയുകയാൽ രുദ്രൻ തന്നെയായ ആ ഭഗവാൻ ഒറ്റയ്ക്കാണെങ്കിലും തന്റെ പതിനൊന്നു മൂർത്തികൾക്ക് ഉചിതമായ വിധം പതിനൊന്നു ചന്ദ്രന്മാരെത്തന്നെ ധരിക്കുന്നവനെപ്പോലെ ഏറ്റവും ശോഭിച്ചു.

**കിം വൈരിഞ്ചകരോടികോടിനിഹതം കിം വാ ഫണിഗ്രാമണീ–**
**നിശ്വാസാനിലഖേദിതം ന്വിദമിതി പ്രേമാർദ്രസല്ലാപിനാ**
**മാനസ്യോപശമേ കരേണ ശനകൈരാമൃദ്‌നതാ ശംഭുനാ**
**ഭൂയശ്ചുംബിതമംബുജദ്യുതി പദം ധ്യായാമി മായേ! തവ 18**

അല്ലയോ മായാഭഗവതി! "ഇത് ബ്രഹ്മാവിന്റെ തലയോടിന്റെ മുന തട്ടി പൊട്ടിയോ? വാസുകിയുടെ നിശ്വാസക്കാറ്റ് തട്ടി വേദനിച്ചുവോ?" എന്നു പ്രേമാർദ്രമായി ചോദിച്ചു കൊണ്ടും

കോപം അടങ്ങിയപ്പോൾ കൈ കൊണ്ട് മെല്ലെ തലോടി ക്കൊണ്ടും ശിവൻ വീണ്ടും വീണ്ടും ചുംബിച്ച, ചെന്താമര പ്പൂവിന്റെ കാന്തിയുള്ള നിന്തിരുവടിയുടെ തൃച്ചേവടി ഞാൻ ധ്യാനിക്കുന്നു.

**പൂർവ്വം ജഹ്നുസുതാ സകൃന്മുരരിപോഃ ശ്രീപാദസംക്ഷാളനാ–**
**പുണ്യാദീദൃശവൈഭവാ സമഭവത് ഗോവിന്ദവന്ദ്യേ! ശിവേ!**
**സേയം സമ്പ്രതി ശംഭുമൗലിനിലയാ മാനപ്രസംഗാനതൗ**
**നിത്യം ത്വച്ചരണാവസേചനഭുവാ പുണ്യേന കീദൃഗ്ഭവേത്** 19

വിഷ്ണുപോലും വന്ദിക്കുന്ന പാർവ്വതി! പണ്ട് ഗംഗാനദി ഒരിക്കൽ വിഷ്ണുവിന്റെ തൃക്കാൽ കഴുകിച്ച പുണ്യത്താൽ ഇത്ര വലിയ മാഹാത്മ്യമുള്ളവളായി ഭവിച്ചു. ശിവന്റെ മുടിയിൽ മരുവുന്ന ആ ഗംഗ, ഇപ്പോൾ പ്രണയകോപത്തിൽ ശിവൻ നമസ്കരിക്കുമ്പോൾ പതിവായും നിന്തിരുവടിയുടെ കാലുകൾ കഴുകീട്ടുണ്ടാവുന്ന പുണ്യത്താൽ എത്രമാത്രം മാഹാത്മ്യമുള്ള വളായി ഭവിച്ചേക്കും?

**പൂർവ്വം വ്യാകരണപ്രപഞ്ചനവിധൗ ലബ്ധ്വാപ്യനേകം പദം**
**കിം നോ തൃപ്തിമഗാദഗാധിപസുതേ! ശേഷഃ ഫണിഗ്രാമണീഃ**
**ആലീനഃ ശശിമൗലിമൂർദ്ധനി ചിരം പ്രേമപ്രകോപാനതൗ**
**ലബ്ധ്വും തേ പദമേകമേവ കുതുകീ നിത്യം യതോ വർത്തതേ 20**

അല്ലയോ പാർവ്വതി! സർപ്പശ്രേഷ്ഠനായ അനന്തന് പണ്ട് (പതഞ്ജലിയായി അവതരിച്ചപ്പോൾ) വ്യാകരണത്തിന്നു ഭാഷ്യം രചിക്കുന്ന അവസരത്തിൽ അനേകം പദം (വാക്ക്) ലഭിച്ചിട്ടും തൃപ്തി വന്നില്ലായിരിക്കുമോ? ശിവന്റെ മുടിയിൽ വളരെക്കാല മായി സ്ഥിരതാമസമാക്കീട്ടുള്ള (ആ അനന്തൻ) പ്രണയകോപ ത്തിങ്കൽ ശിവൻ നമസ്കരിക്കുമ്പോൾ പതിവായും നിന്തിരുവടി

യുടെ ഒരു പദം (കാൽ) ലഭിക്കുവാൻ ആഗ്രഹത്തോടുകൂടി വർത്തിക്കുന്നുണ്ടല്ലോ.

**തിഷ്ഠന്ത്യാം പ്രണയപ്രകോപവശതോ ബാഷ്പാകുലാക്ഷ്യാം ത്വയി**
**ശ്രീകണ്ഠേ നഖദർപ്പണപ്രതിഫലദ്രൂപേ പുരോവർത്തിനി**
**പാദാഗ്രേ പതിതോയമിത്യഭിഹിതേ സഖ്യാ, തവാലോകനം**
**ലോലം പാദതലേ വിഭാതി സഹസാ സാകോപമാളീമുഖേ 21**

നിന്തിരുവടി പ്രണയകോപത്താൽ കണ്ണീർകൊണ്ടു കലങ്ങിയ കണ്ണുകളുമായി ഇരിക്കുമ്പോൾ, ശിവൻ നഖക്കണ്ണാടികളിൽ നിഴലിച്ച രൂപവുമായി മുമ്പിൽ നിൽക്കുമ്പോൾ, "ഇതാ കാൽക്കൽ വീണിരിക്കുന്നു" എന്നു സഖി പറഞ്ഞപ്പോൾ, കാൽക്കലേക്കു കൊതിയോടുകൂടിയും പെട്ടെന്നു സഖീമുഖ ത്തേക്കു കോപത്തോടു കൂടിയും (നോക്കിയ) നിന്തിരുവടിയുടെ നോട്ടം ശോഭിക്കുന്നു.

**കാന്താലോകനലജ്ജയാ വിനമിതേ കാന്തേ മുഖാംഭോരുഹേ**
**യാസൗ ഭൂതലപാതുകാ നയനയോഃ ശോഭാ തവാഭാസതേ**
**സാ താവത്തരുണാരുണാംബുജയുഗ ഭ്രാന്ത്യാ ത്വദംഘ്രിദ്വയ-**
**പ്രാന്തേ ഭാതി മരന്ദപാനകതുക ഭ്രാന്തേവ ഭൃംഗാവലീ 22**

സുന്ദരമായ നിന്തിരുവടിയുടെ മുഖാരവിന്ദം പ്രിയതമനെ കണ്ടപ്പോൾ ഉണ്ടായ ലജ്ജയാൽ താഴ്ത്തപ്പെട്ടപ്പോൾ നിലത്തു പതിഞ്ഞ (നിന്തിരുവടിയുടെ) കണ്ണുകളുടെ യാതൊരു ശോഭ ശോഭിക്കുന്നുവോ അത് അപ്പോൾ പുതിയ രണ്ടു ചെന്താമര പ്പൂക്കളെന്നു തെറ്റിദ്ധരിച്ച് നിന്തിരുവടിയുടെ കാലിണയ്ക്കടുക്കൽ പൂന്തേൻ കുടിക്കാൻ കൊതിച്ചു പാറിപ്പറക്കുന്ന വണ്ടിൻ നിരപോലെ ശോഭിക്കുന്നു

**കിം ബ്രൂമഃ കുടിലാത്മകോപി കബരീ ഭാരസ്ത്വദീയഃ ശിവേ!**
**കേളീവിശ്ലഥിതസ്തനോതി യദയം ത്വത്പാദസംസ്പർശനം**

**തത്ഭൂയഃ സുമനോഗണാദൃതഗുണ സ്ത്വന്മൗലിസംലാള്യതാം**
**ധത്തേ ചിത്രമസൗ ത്വദംഘ്രിഭജനാത്കിം കേന നോ ലഭ്യതേ? 23**

അല്ലയോ സർവ്വമംഗലേ! ഞാൻ എന്തു പറയട്ടെ. കുടില സ്വഭാവമുള്ളതാണെങ്കിലും നിന്തിരുവടിയുടെ ഈ കനത്ത വാർകൂന്തൽ ക്രീഡിക്കുമ്പോൾ അഴിയുകയാൽ നിന്തിരുവടി യുടെ പാദം തൊടുന്നു. അതുനിമിത്തം അതു വീണ്ടും പൂനിര യാൽ ആദരിക്കപ്പെടുന്ന ഗുണങ്ങളോടു കൂടിയതായിട്ട് നിന്തിരു വടിയുടെ മുടിയിൽ ലാളനം അനുഭവിക്കുന്നു. അത്ഭുതം! നിന്തിരുവടിയുടെ പാദം ഭജിച്ചാൽ ആർക്കെന്തു ലഭിക്കുകയില്ല?

**രാഗദ്വേഷമുഖാ ഹി വിഭ്രമഭരാ നശ്യന്തി വിശ്വേശ്വരി!**
**ത്വത്സംഗാദിതി മുക്തിദേശനിലയേ! മിത്ഥ്യാ ജനൈഃ കത്ഥ്യതേ**
**ഉദ്യദ്ദ്വേഷമുദാരവിഭ്രമഭരം ഗാത്രം ദധത്യാ ത്വയാ**
**രാഗോപി ധ്രിയതേ$f$ധികം ചരണയോഃ ശോണാംബുജച്ഛായയോഃ 24**

മൂക്കോലക്കാവിലമ്മേ! ലോകനാഥേ! രാഗം ദ്വേഷം മുതലായ ദുർവ്വികാരങ്ങൾ നിന്തിരുവടിയുടെ സംസർഗ്ഗത്താൽ നശിക്കുന്നു എന്നു ജനങ്ങൾ പറയുന്നത് അസത്യം തന്നെയാണ്. തെളിഞ്ഞ വേഷത്തോടും (ദ്വേഷത്തോടും) വർദ്ധിച്ച വിലാസങ്ങളോടും (ദുർവ്വികാരങ്ങളോടും) കൂടിയ ശരീരമുള്ള നിന്തിരുവടി ചെന്താമരപ്പൂവിൻ കാന്തിയേന്തുന്ന ചേവടികളിൽ ഏറ്റവും തുടുപ്പും (രാഗവും) ധരിക്കുന്നുണ്ട്.

**ദേവി! ത്വത്പദസത്പരാഗമനിശം മൗലൗ സമാബിഭ്രതാം**
**സാധൂനാമപരാഗതൈവ ഭവതീ ത്യാശ്ചര്യമാസ്താമിദം**
**പാദസ്തേ നഖരപ്രഭാബലസിതോ ജാഗർത്തി സോയം പുന–**
**ശ്ചിത്രം നാമ ഖരപ്രഭാവലസിതോ ദുഷ്ടാസുരം പിഷ്ടവാൻ 25**

ഭവതി! നിന്തിരുവടിയുടെ കാലടികളിലെ പരാഗം (പൊടി) മുടിയിൽ എപ്പോഴും ധരിച്ചുകൊണ്ടിരിക്കുന്ന സജ്ജനങ്ങൾക്ക്

അപരാഗത[2] തന്നെ ഉണ്ടാവുന്നു എന്നത് അത്ഭുതമാണ്. ഇത് ഇരിക്കട്ടെ, നിന്തിരുവടിയുടെ പാദം നഖരപ്രഭാബലസിതമായി ശോഭിക്കുന്നു. ആ പാദം പിന്നെ ഖരപ്രഭാബലസിതമായിട്ട് ദുഷ്ടനായ മഹിഷാസുരനെ മർദ്ദിച്ചു. അത്ഭുതം തന്നെ!

**ദ്വിത്വേന സ്ഥിതിയോസ്ത്വദീയപദയോർദ്വൈതം നിരസ്യ സ്ഫുടം**
**കൈവല്യപ്രതിപാദനേ കുശലതാ ജാതേതി കോയം ക്രമഃ**
**കിം വാ യുക്തിഭിരത്ര, മുക്തികരതാ വ്യക്തൈവ തേ പാദയോർ–**
**മുക്താ ഏവ ഹി വിസ്ഫുരന്തി വിമലാസ്തത്സംഗിനോമീ നഖാഃ 26**

രണ്ടായി സ്ഥിതിചെയ്യുന്ന നിന്തിരുവടിയുടെ തൃക്കാലുകൾക്ക് വ്യക്തമായിക്കാണുന്ന രണ്ടെന്ന ഭാവത്തെ അകറ്റി മുക്തി നൽകുവാൻ ശക്തിയുണ്ട് എന്നത് എന്തൊരു സ്വഭാവമാണ്? ഇക്കാര്യത്തിൽ യുക്തികളെക്കൊണ്ട് എന്ത്? നിന്തിരുവടിയുടെ തൃക്കാലുകൾക്ക് മുക്തിനല്കുന്ന സ്വഭാവം വ്യക്തം തന്നെ. ആ പാദങ്ങളുടെ സംസർഗ്ഗമുള്ള വെണ്മയുറ്റ ഈ നഖങ്ങൾ മുത്തുകളായിട്ടുതന്നെ (മുക്തന്മാരായിട്ടുതന്നെ) ശോഭിക്കുന്നുണ്ടല്ലോ.

**പാദാഗ്രം തവ കാമദം സുരലതാശാഖാഗ്രമാചക്ഷ്മഹേ**
**ജാതാ യത്ര ഹി ബാലപല്ലവരുചിഃ സ്വൈരേവ രാഗോദയൈഃ**
**ഉത്സർപ്പന്നഖമണ്ഡലീസുഷമയാ പുഷ്പാളിരുത്പാദിതാ**
**സഞ്ജാതാളിരുതിശ്ച മഞ്ജുളതരൈർമഞ്ജീരശിഞ്ജാരവൈഃ 27**

അഭീഷ്ടങ്ങൾ നൽകുന്ന നിന്തിരുവടിയുടെ കാലടി കല്പലതയുടെ കൊമ്പിന്റെ അഗ്രമാണെന്ന് ഞാൻ പറയുന്നു. അതിന്മേൽ സഹജമായ ചുവപ്പിന്റെ ഉദിപ്പുകളാൽ ഇളന്തളിർക്കാന്തി ഉണ്ടായിട്ടുണ്ടല്ലോ. പൊങ്ങുന്ന നഖങ്ങളുടെ കാന്തി പൂനിര ഉളവാക്കിയിരിക്കുന്നു. അതിമനോഹരങ്ങളായ കാൽച്ചിലങ്കകളുടെ കിലുക്കങ്ങളാൽ വണ്ടിൻ ശബ്ദവും ഉളവായിരിക്കുന്നു.

[2] അപരാഗത – രാഗമില്ലാത്ത അവസ്ഥ.

**ദേവീയം തവ സന്നതേശമകുടസ്വർലോകകല്ലോലിനീ–**
**കല്ലോലാഹതിഭിർവിശേഷവിമലാ ജീയാന്നഖശ്രേണികാ**
**യദ്ധാവള്യമവാപ്തുമാത്തകുതുകാസ്തോയേ തപസ്യന്ത്യമീ**
**ദീനാഃ ഫേനകണാശ്ച മൗക്തികഗണാഃ ശംഖാശ്ച ശങ്കാമഹേ 28**

അല്ലയോ ഭഗവതി! നമസ്കരിച്ച ശിവന്റെ മുടിയിലുള്ള ആകാശഗംഗയിലെ തിരമാലകൾ വീണ്ടും വീണ്ടും വന്നടിക്കുകയാൽ ഏറ്റവും വെണ്മ പൂണ്ട നിന്തിരുവടിയുടെ ഈ നഖനിര വിജയിച്ചരുളുമാറാകട്ടെ. ഈ നഖനിരയുടെ വെണ്മ കിട്ടുവാൻ ആഗ്രഹം വർദ്ധിച്ചിട്ടാണ് ഈ നുരക്കട്ടകളും മുത്തിൻ കൂട്ടങ്ങളും ശംഖുകളും കഷ്ടപ്പെട്ടു വെള്ളത്തിൽ തപസ്സു ചെയ്യുന്നത് എന്നു ഞാൻ ശങ്കിക്കുന്നു.

**മാനേ ശംഭുശിരഃപ്രഹാരചരിതം നൈവ ത്വദിച്ഛാകൃതം**
**ജാനേ ദേവി! പദാബ്ജയോസ്തു പുരജിന്മൂർദ്ധ്നാ വിരോധാദിദം**
**ഏതേ പാദനഖാംശുബദ്ധകലഹാഃ ശീതാംശുമന്ദാകിനീ–**
**ഭോഗീന്ദ്രാഃ കില ശങ്കരസ്യ ശിരസാ ശങ്കാം വിനാ രക്ഷിതാഃ 29**

അല്ലയോദേവി! പ്രണയകോപത്തിൽ ശിവന്റെ ശിരസ്സിൽ ചവിട്ടിയ സംഭവം നിന്തിരുവടി ബുദ്ധിപൂർവ്വം ചെയ്തതല്ല തന്നെ. ഇത് പാദാരവിന്ദങ്ങൾക്കു ശിവശിരസ്സിനോടുള്ള വിരോധത്താൽ ചെയ്തതാണ് എന്നു ഞാൻ വിചാരിക്കുന്നു. ദേവീപാദനഖങ്ങളോടു കലഹിച്ചു കൊണ്ടിരിക്കുന്ന ഈ ചന്ദ്രൻ, ഗംഗ, അനന്തൻ എന്നിവരെ ശിവന്റെ ശിരസ്സ് ശങ്കകൂടാതെ രക്ഷിച്ചുവല്ലോ.

**ദേവി! ത്വച്ചരണോച്ചലന്നഖഘൃണിശ്രേണീഷു ലീനോ നമ–**
**ന്നാഭാതി സ്ഫടികാചലസ്ഫുടതടീശായീവ സായന്തനഃ**
**ഹംസാലീന ഇവ സ്വയം കമലഭൂഃ ക്ഷീരാബ്ധിശായീവ ച**
**ശ്രീഭർത്താ മഘവാപി നാകസരിതി സ്നായന്നിവാലോക്യതേ 30**

അല്ലയോ ഭഗവതി! (നിന്തിരുവടിയെ) നമസ്കരിക്കുമ്പോൾ നിന്തിരുവടിയുടെ കാലുകളിൽ നിന്ന് ഉയരുന്ന രശ്മിസമൂഹ ങ്ങളിൽ മുഴുകീട്ട് സന്ധ്യാനർത്തകനായ ശിവൻ സ്ഫടികം പോലെ വെളുത്ത കൈലാസപർവ്വതത്തിന്റെ തെളിഞ്ഞ മേഖല യിൽ ശയിക്കുന്നവനെപ്പോലെ ശോഭിക്കുന്നു. ബ്രഹ്മാവ് തന്ന ത്താൻ അരയന്നത്തിൽ അമർന്നിരിക്കുന്നവനെപ്പോലെയും, വിഷ്ണു പാലാഴിയിൽ കിടക്കുന്നവനെപ്പോലെയും, ദേവേന്ദ്രൻ ആകാശഗംഗയിൽ കുളിക്കുന്നവനെപ്പോലെയും കാണപ്പെടുന്നു.

**ഡോളാകേളിവിധൗ ഹിമാചലശിലാദേശേ സമഭ്യാഹതാത്**
**പാദാഗ്രാത്തവ യാനി യാവകരസപ്രസ്യന്ദനാന്യംബികേ!**
**താന്യഭ്യാഗതസുംഭസംഗരഭവദ്രക്താംബുവിസ്താരണാ–**
**ബിന്ദുക്ഷേപനിഭാനി നന്ദദമരീവന്ദ്യാനി വന്ദാമഹേ 31**

മൂക്കോലക്കാവിലമ്മേ! ഊഞ്ഞാലാടുമ്പോൾ ഹിമാലയ ത്തിലെ പാറപ്പുറത്തു തട്ടിയ നിന്തിരുവടിയുടെ കാൽത്തുമ്പിൽ നിന്ന് യാതൊരു അരക്കുചാറൊഴുക്കുകളുണ്ടാവുന്നുവോ, പോരിനു വന്ന സുംഭാസുരനുമായുള്ള പോരാട്ടത്തിലുണ്ടാവാൻ പോകുന്ന ചോരക്കളിയൊഴുക്കുകളുടെ പൊലിമയെ സൂചിപ്പി ക്കാൻ ചേർത്ത 'ബിന്ദു' നിർദ്ദേശം പോലുള്ളവയും, സന്തോഷി ക്കുന്ന ദേവസ്ത്രീകളാൽ പുകഴ്ത്തപ്പെടുന്നവയുമായ അവയെ ഞാൻ വന്ദിക്കുന്നു

**ഡോളാകേളിഷു യം ഹിമാചലശിലാലഗ്നം വനേവാസിനോ**
**ഭക്ത്യാ യോഗിവരാസ്ത്രിപുണ്ഡ്രകലിതേ ലിമ്പന്തി ഫാലാന്തരേ**
**യം സിദ്ധപ്രമദാഃ സമേത്യ തിലകം കുർവ്വന്തി നത്വാ മുഹു–**
**സ്തം ദാക്ഷായണി! തേ കദാ നു പദയോരീക്ഷേയ ലാക്ഷാരസം? 32**

ദക്ഷപുത്രിയായ ഭഗവതി! ഊഞ്ഞാലാട്ടങ്ങളിൽ ഹിമാലയ ത്തിലെ പാറയിൽ പതിഞ്ഞ യാതൊന്നിനെ വനവാസികളായ

യോഗീശ്വരന്മാർ മൂന്നു വരയായി ഭസ്മക്കുറിയിട്ടിട്ടുള്ള നെറ്റിത്തടത്തിൽ ഭക്തിയോടുകൂടി പൂശുന്നുവോ, യാതൊന്നിനെ സിദ്ധസ്ത്രീകൾ വന്നു വീണ്ടും വീണ്ടും നമസ്കരിച്ച് (എടുത്തു) തിലകം തൊടുന്നുവോ, നിന്തിരുവടിയുടെ കാലടികളിലെ ആ അരക്കുചാറ് എന്നു ഞാൻ കാണും?

**ദേവി! ത്വം മുരവൈരിണഃ പ്രണമനേ യത്കിഞ്ചിദാകുഞ്ചയ**
**ശ്രീപാദാംബുജമന്യഥാസ്യ ശിരസി ത്വത്പാദലാക്ഷാഞ്ചിതേ**
**ശ്രീഭൂമ്യോരിതരപ്രണാമകൃതമിത്യന്യോന്യമാശങ്കയാ**
**രോഷവ്യാകുലയോശ്ചിരം സ ഭഗവാൻ ജായേത പര്യാകുലഃ 33**

അല്ലയോ ഭഗവതി! വിഷ്ണു നമസ്കരിക്കുമ്പോൾ നിന്തിരു വടി ചെന്താമരത്തൃക്കാൽ കുറഞ്ഞൊന്നു പിന്നിലേക്കു മടക്കിയേക്കൂ. അല്ലെങ്കിൽ വിഷ്ണുവിന്റെ ശിരസ്സിൽ നിന്തിരുവടിയുടെ കാലിലെ അരക്കുചാറു പറ്റും. ലക്ഷ്മീദേവിയും ഭൂമിദേവിയും (അതു കണ്ടാൽ) മറ്റാളെ നമസ്കരിച്ചിട്ടുണ്ടായതാണെന്നു തമ്മിൽത്തമ്മിൽ ആശങ്കിച്ചു വല്ലതെ കോപിക്കും. അപ്പോൾ ആ വിഷ്ണുഭഗവാൻ വളരെ നേരം കുഴപ്പത്തിലായേക്കും.

**പ്രാഗുദ്വാഹവിധൗ ഹിമാചലസദസ്യശ്മാധിരോപായ യ**
**ന്ന സ്പ്രക്ഷ്യാമി വിയദ്ധുനീമിതി പുനഃ സത്യം വിധാതും ച യത്**
**ദൈത്യോത്പേഷണസാഹസേ വിരചിതേ സംവാഹനാർത്ഥം ച യത്**
**തത് പാദഗ്രഹണത്രയം വിജയതേ ശർവ്വേണി ശർവ്വാണി! തേ 34**

അല്ലയോ ശങ്കരവല്ലഭേ! മുമ്പ് വിവാഹക്രിയയിൽ ഹിമാലയത്തിലെ സഭയിൽ അമ്മിയിന്മേൽ ചവിട്ടിക്കുന്നതിനും പിന്നെ ഗംഗയെ ഞാൻ തൊടില്ല എന്ന് (കാൽപിടിച്ചു) സത്യം ചെയ്യുന്നതിനും മഹിഷാസുരനെ ചവിട്ടിച്ചതച്ച സാഹസത്തിൽ തലോടുവാനും ആയി ശിവൻ ചെയ്ത നിന്തിരുവടിയുടെ ആ മൂന്നു കാൽപിടിക്കലും വിജയിച്ചരുളുന്നു.

**സുംഭസ്തേ കില ദേവി! രാഗകലഹേ പാദപ്രഹാരോത്സവം**
**ലബ്ധും കാംക്ഷിതവാനുപായമിഹ ഖലജ്ഞോ ന വിജ്ഞാതവാൻ**
**യദ്യായോത്സ്യത ഘോരമാഹിഷവപുർധാരീ സ വൈരീ തതഃ**
**പ്രാഘ്നാനിഷ്യത മൂർദ്ധ്നി കോമളരുചാ പാദാരനിന്ദേന തേ 35**

അല്ലയോ ദേവി! ബുദ്ധിയില്ലാത്ത സുംഭാസുരൻ പ്രണയ കോപത്തിൽ നിന്തിരുവടിയുടെ തൃക്കാൽകൊണ്ടുള്ള ചവിട്ടാകുന്ന ഉത്സവത്തെ ലഭിക്കുവാൻ ആഗ്രഹിച്ചുവത്രേ അതിന് ഉപായം (അവന്) തീരെ തോന്നിയില്ല. വിരോധിയായ ആ സുംഭൻ ഭയങ്കരനായ മഹിഷാസുരന്റെ രൂപം ധരിച്ച് (നിന്തിരുവടിയോട്) യുദ്ധം ചെയ്യുമായിരുന്നുവെങ്കിൽ കോമളകാന്തിയുള്ള നിന്തിരുവടിയുടെ പാദാരവിന്ദം (സ്വയം) (അവന്റെ) തലയിൽ ചവിട്ടുമായിരുന്നു.

**ആനമ്രേ ഗിരിശേ പദപ്രഹരണേ ദത്തേ ഭവത്യാ രുഷാ**
**"നാഥേ! കിം മഹിഷോഹാ"മിത്യഭിഹിതേ ദേവേന തസ്മിൻ ക്ഷണേ**
**ആളിഷ്വാകലിതസ്മിതാസു, പുനരപ്യുദ്ദാമപുഷ്യദ്രുഷ-**
**സ്തന്മൗലൗ ജയതി ദ്വിതീയമപി തേ പാദാബ്ജസന്താഡനം 36**

ശിവൻ നമസ്കരിച്ചു. അപ്പോൾ നിന്തിരുവടി കോപിച്ച് കാൽകൊണ്ട് ഒരു ചവിട്ടുകൊടുത്തു. അപ്പോൾ "പ്രാണനാഥേ! ഞാൻ മഹിഷമാണോ?" എന്നു ഭഗവൻ ചോദിച്ചു. ആ സമയത്ത് തോഴിമാർ ചിരിച്ചു. അപ്പോൾ വീണ്ടും കോപം വല്ലാതെ വർദ്ധിക്കുകയാൽ നിന്തിരുവടി ആ ഭഗവാന്റെ ശിരസ്സിൽ രണ്ടാമതും കാൽപ്പൂവുകൊണ്ടു ചവിട്ടിയ ചവിട്ട് സർവ്വോൽക്കർഷേണ വർത്തിക്കുന്നു.

**പാദാഗ്രം തവ സംഗരശ്രമവശാദാക്ഷാരിലാക്ഷാരസം**
**വിന്യസ്തം മൃഗനായകോപരി ചിരാജ്ജീയാദഗേന്ദ്രാത്മജേ!**
**യത്കാന്ത്യൈവ ച ലോഹിതോ മൃഗപതിർദൈത്യപ്രഹാരോദ്ഗള-**
**ദ്രക്താംഭഃ കണികാ വഹന്നപി തഥാ നാമാനി വൈമാനികൈഃ 37**

അല്ലയോ പാർവ്വതി! യുദ്ധം കൊണ്ടുളവായ ക്ഷീണം നിമിത്തം ചെമ്പഞ്ഞിച്ചാറൊഴുകുന്ന നിന്തിരുവടിയുടെ തൃക്കാൽ വെക്കുകയുണ്ടായല്ലോ. അത് വളരെക്കാലം വിജയിച്ചരുളുമാറാകട്ടെ. ആ തൃക്കാലിന്റെ കാന്തികൊണ്ടുതന്നെ ചുവന്ന സിംഹം, അസുരപ്രഹാരത്താൽ ഒഴുകുന്ന ചോരത്തുള്ളികളെ വഹിക്കുന്നവനായിട്ടും വിമാനചാരികളായ ദേവന്മാർ അങ്ങനെ വിചാരിക്കയുണ്ടായില്ല.

**"നൈവാലിമ്പ നിലിമ്പമൂർദ്ധസു, ന വാ സിംഹോപരി ത്യജ്യതാം**
**മാ ഛേദം മഹിഷസ്യ മൂർദ്ധ്നി രഭസാദാലിപ്യ ലോലുപ്യതാം**
**പത്യുർമൗലിനദീജലേ പരമിദം സംക്ഷാളനീയം ത്വയേ"-**
**ത്യാളീകേളിഗിരോ ജയന്തി ഗിരിജേ! ത്വത്പാദലാക്ഷാർപ്പണേ 38**

"ഈ ചെമ്പഞ്ഞിച്ചാറ് ദേവന്മാരുടെ ശിരസ്സുകളിൽ തേക്കരുത്. സിംഹത്തിന്റെ പുറത്ത് തുടച്ചുകളയുകയുമരുത്. പെട്ടെന്ന് മഹിഷന്റെ തലയിൽ തേച്ച നശിപ്പിക്കുകയുമരുത്. നീ ഇത് ഭർത്താവിന്റെ ശിരസ്സിങ്കലുള്ള നദിയിലെ വെള്ളത്തിൽ മാത്രമേ കഴുകിക്കളയാവൂ" എന്നിപ്രകാരം നിന്തിരുവടിയുടെ കാലിന്മേൽ അരക്കുചാറണിയിക്കുമ്പോൾ തോഴിമാർ പറഞ്ഞ കളിവാക്കുകൾ, അല്ലയോ പാർവ്വതി! വിജയിച്ചരുളുന്നു.

**നത്വൈവ പ്രഥമം ത്വദംഘ്രികമലം തൗ പുഷ്പവന്താവുഭൗ**
**ത്രൈലോക്യം മഹസാഭിഭൂയ ചരതോ വ്യോമാന്തരപ്രാന്തരേ**
**നാഥേ! തൗ കഥമന്യഥാ പരിഗളദ്ദ്രാക്ഷാരസക്ഷാളിതൗ**
**വീക്ഷ്യേതേ ഭൃശശോണിബിംബമുദയാരംഭേ പ്രിയംഭാവുകൗ 39**

പ്രസിദ്ധരായ സൂര്യചന്ദ്രന്മാർ രണ്ടുപേരും ആദ്യത്തിൽ നിന്തിരുവടിയുടെ പാദാരവിന്ദത്തെ നമസ്കരിച്ചതുകൊണ്ടുതന്നെയാണ് മൂന്നു ലോകത്തെയും തേജസ്സുകൊണ്ടു കീഴടക്കി ആകാശദേശത്തെല്ലാം സഞ്ചരിച്ചുകൊണ്ടിരിക്കുന്നത്. അല്ലയോ

ലോകനായികേ! അല്ലെങ്കിൽ ലോകപ്രിയരായിട്ടുള്ള ആ സൂര്യ ചന്ദ്രന്മാർ എങ്ങനെ ഉദിക്കാൻ തുടങ്ങുമ്പോൾ ഒഴുകുന്ന അരക്കു ചാർ പുരണ്ട് ഏറ്റവും തുടുത്ത ബിംബത്തോടുകൂടി കാണ പ്പെടുന്നു?

**ത്രൈലോക്യം വശയന്തി, പാപപടലീമുച്ചാടയന്ത്യുച്ചകൈർ–**
**വിദ്വേഷം ജനയന്ത്യധർമ്മവിഷയേ പ്രസ്തംഭയന്ത്യാപദഃ**
**ആകർഷയന്ത്യഭിവാഞ്ഛിതാനി മഹിഷസ്വർവൈരിണോ മാരണാ–**
**ശ്ചിത്രം! ത്വത്പദസിദ്ധചൂർണനിവഹാഃ ഷട്കർമ്മണാം സാധകാഃ 40**

നിന്തിരുവടിയുടെ തൃക്കാലിലെ നാനാസിദ്ധികൾ നല്കുന്ന പൊടികൾ മൂന്നു ലോകത്തെയും സ്വാധീനിക്കുന്നു; പാപങ്ങളെ ദൂരീകരിക്കുന്നു; അധർമ്മം ചെയ്യുന്ന കാര്യത്തിൽ ഏറ്റവും വെറുപ്പ് ഉണ്ടാക്കുന്നു; ആപത്തുകളെ അകലെ നിറുത്തുന്നു; അഭീഷ്ടങ്ങളെ അടുക്കൽ വരുത്തുന്നു; മഹിഷാസുരനെ കൊന്നി ട്ടുള്ളവയാണ്; ആറു കർമ്മങ്ങളെയും നേടിത്തരുന്നവയാണ്. അത്ഭുതം തന്നെ[3].

**കിം കല്പദ്രുമപഞ്ചകം പ്രണമതോമാകാംക്ഷിതാപാദനേ**
**കിം പഞ്ചായുധബാണപഞ്ചകമിദം മാരാരിസംമോഹനേ**
**സൂക്ഷ്മം കിഞ്ചന പഞ്ചഭൂതവപുഷോ വിശ്വസ്യ കിം കാരണം**
**ത്വത്പാദാംഗുലിപഞ്ചകാത്മകമിദം കിം ഭാതി ശംഭോഃ പ്രിയേ! 41**

അല്ലയോ ശങ്കരവല്ലഭേ! നിന്തിരുവടിയുടെ കാലുകളിലെ അഞ്ചു വിരലുകളുടെ രൂപത്തിൽ ശോഭിക്കുന്ന ഈ വസ്തു എന്താണ്? ഇത് നമസ്കരിക്കുന്ന ഭക്തന്മാരുടെ അഭീഷ്ടങ്ങൾ നല്കുന്നതിനുവേണ്ടിയുള്ള അഞ്ചു കല്പവൃക്ഷങ്ങളാണോ? കാമ

[3] മന്ത്രവാദികൾ ജപിച്ചുകൊടുക്കുന്ന സിദ്ധചൂർണ്ണങ്ങൾ കൊണ്ട് ആറു കാര്യങ്ങളാന് സാധിക്കുന്നത് ഇണക്കുക, പിണക്കുക, അകറ്റുക, അടുപ്പിക്കുക, അനങ്ങാതാ ക്കുക, കൊല്ലുക ഇവയാണ് ആ ഷട്കർമ്മങ്ങൾ. ഇവയെല്ലാം ദേവീപാദത്തിലെ ചൂർണ്ണം ഒന്നുകൊണ്ട് സാധിക്കുന്നു എന്നതാണ് അത്ഭുതം.

വൈരിയായ ശിവനെ സമ്മോഹിപ്പിക്കുവാനുള്ള അഞ്ചു കാമ ബാണങ്ങളാണോ? പൃഥിവ്യാദിപഞ്ചഭൂതങ്ങളുടെ രൂപത്തിലുള്ള ലോകത്തിന്റെ ഏറ്റവും സൂക്ഷ്മമായ ഏതോ കാരണമാണോ?

**ഡോളാകേളിഷു ദൂരദൂരഗമനേ പ്രേംഖോളനാവിഭ്രമേ**
**മേദിന്യാമനിപാതിതം ജയതി തേ നാഥേ! പദാംഭോരുഹം**
**ഭക്ത്യാ സന്നമതാം ത്വദാനനഗളദ്ഗാനാമൃതാമൂർച്ഛയാ**
**ഭൂപൃഷ്ഠേ ചിരശായിനാം ദിവിഷദാമാഘട്ടനാസാധ്വസാത് 42**

ലോകനാഥയായ ഭഗവതി! ഊഞ്ഞാലിലേറിക്കളിക്കുമ്പോൾ ദൂരദൂരത്തേക്കു കുതിച് ആടി വിളയാടുമ്പോൾ ഭക്തിയോടുകൂടി നമസ്കരിക്കുന്നവരും നിന്തിരുവടിയുടെ മുഖത്തുനിന്നൊഴു കുന്ന അമൃതമധുരമായ പാട്ടുകേട്ടു മയങ്ങി നിലത്തു ഏറെ നേരം കിടക്കുന്നവരുമായ ദേവന്മാരിൽ (കാൽ) തട്ടിയെങ്കിലോ എന്ന ഭയത്താൽ നിലത്ത് ഊന്നാത്ത നിന്തിരുവടിയുടെ പാദാരവിന്ദം വിജയിച്ചരുളുന്നു.

**മഞ്ജീരപ്രസരന്മസാരസുഷമാരൂപാ കളിന്ദാത്മജാ**
**സ്വച്ഛച്ഛായനഖാംശുസഞ്ചയമയീ ഗംഗാ ച സംഗാമുകാ**
**ശോണഃ പാദരുചാം ചയശ്ച മിളിതോ യേന ത്വദഗ്രേ, തതോ**
**മജ്ജന്തീവ നമന്തി തത്ര മുനയഃ സർവേപി ശർവാനനേ 43**

അല്ലയോ ശിവപത്നി! നിന്തിരുവടിയുടെ മുമ്പിൽ ചിലമ്പു കളിൽനിന്നു പരക്കുന്ന ഇന്ദ്രനീലരത്നകാന്തിപ്രവാഹമാകുന്ന കാളിന്ദിയും നിർമ്മലശോഭയുള്ള നഖരശ്മികളുടെ സമൂഹമാ കുന്ന ഗംഗയും ഒന്നിച്ചു ചേർന്നു. പാദപ്രഭകളുടെ (ചുവന്ന) സമൂഹമാകുന്ന ശോണനദവും സമ്മേളിച്ചു. അതിനാൽ ആ ത്രിവേണീസംഗമസ്ഥാനത്ത് എല്ലാ മഹർഷിമാരും മുങ്ങുന്നതു പോലെയാണ് നമസ്കരിക്കുന്നത്.

**മഞ്ജീരാർപ്പിതശക്രനീലശകലശ്രീചഞ്ചളീകാഞ്ചിതം**
**രാജദ്രേണുവിഭൂഷിതം പരമഹംസാളീഭിരാസേവിതം**
**ത്വത്പാദാഗ്രസരോജമംഗുലിദളച്ഛായഭിരാഭാസുരം**
**വിഷ്വഗ്രോചിനഖാംശുജാലപയസി സ്വച്ഛേ സമുച്ഛോഭതേ 44**

ചിലമ്പുകളിൽ പതിച്ച ഇന്ദ്രനീലഖണ്ഡങ്ങളുടെ കാന്തികളാകുന്ന വണ്ടുകളുള്ളതും, നല്ല പൊടികൾ ചേർന്നതും, പരമഹംസന്മാരാകുന്ന അരയന്നങ്ങളാൽ സേവിക്കപ്പെടുന്നതും, വിരലുകളാകുന്ന ഇതളുകളുടെ കാന്തികൾകൊണ്ടു ശോഭിക്കുന്നതും ആയ നിന്തിരുവടിയുടെ ചേവടിയാകുന്ന ചെന്താമരപ്പൂവ് നിർമ്മലമായി നാലുപാടും പരക്കുന്ന നഖരശ്മിസമൂഹമാകുന്ന ജലത്തിൽ വിളങ്ങുന്നു.

**മഞ്ജീരസ്വനമഞ്ജുവിഷ്കിരരവേ തത്സംഗിനീലോപല–**
**ച്ഛായാരൂപതമോലവേ നഖമിഷാദക്ഷീണതാരാഗണേ**
**സന്ധ്യാരാഗനിഭസ്വകാന്തിപടലേ ത്വത്പാദമൂലാത്മക–**
**പ്രത്യൂഷോപഗമേ ഹി ദേവി! ലഭതേ ലോകഃ പ്രബോധോദയം 45**

അല്ലയോ ഭഗവതി! ചിലമ്പുകളുടെ കിലുക്കമാകുന്ന മനോഹരമായ പക്ഷികളുടെ ശബ്ദം, അവയിലുള്ള ഇന്ദ്രനീലക്കല്ലുകളുടെ കാന്തിയാകുന്ന നേരിയ ഇരുട്ട്, നഖങ്ങളെന്ന വ്യാജേന തിളങ്ങുന്ന നക്ഷത്രങ്ങൾ, പുലരിത്തുടുപ്പുപോലുള്ള കാന്തിപടലം ഇതെല്ലാമിണങ്ങിയ നിന്തിരുവടിയുടെ ചേവടിയാകുന്ന പുലർവേള വന്നാൽ ലോകത്തിന് ഉണർവ് ഉണ്ടാകുന്നു.

**വിദ്യാന്മുക്തിരമാവധൂഷു നിതരാം കാമാതുരാ മാനവാ–**
**സ്തപ്താസ്ത്വന്നഖകാന്തിചന്ദനരസൈരാലിപ്യ ഗാത്രം നിജം**
**ത്വത്പാദാബ്ജരുചിപ്രവാളനിചിതേ ഭൂമീതലേ ശേരതേ**
**നിത്യം ദേവി! ഭവത്കൃപാപ്രിയസഖീവിശ്വാസതഃ കേവലം 46**

അല്ലയോ ദേവി! വിദ്യ, മുക്തി, ലക്ഷ്മി എന്നീ സ്ത്രീകളുടെ പേരിൽ ഏറ്റവും കാമപരവശന്മാരായ മനുഷ്യർ ചൂടു വർദ്ധിക്കുകയാൽ നിന്തിരുവടിയുടെ കാൽനഖങ്ങളുടെ കാന്തിയാകുന്ന ചന്ദനച്ചാറു തന്റെ ശരീരത്തിൽ പൂശിയിട്ട് നിന്തിരുവടിയുടെ പാദാരവിന്ദങ്ങളുടെ കാന്തികളാകുന്ന തളിരുകൾ വിരിച്ച നിലത്ത് നിത്യം നിന്തിരുവടിയുടെ ദയയാകുന്ന പ്രിയസഖിയെ മാത്രം വിശ്വസിച്ച് കിടക്കുന്നു.

**മഞ്ജീരക്വണിതൈഃ ക്ഷിപന്നിവ മുഹുഃ ശ്രീമന്നഖാംശൂദ്ഗമൈർ-**
**ദൈത്യേന്ദ്രം പ്രഹസന്നിവാരുണരുചാ രുഷ്യന്നിവാസ്മൈ ഭൃശം**
**ധീരായാം ത്വയി നിർവികാരമനസി ത്വത്പാദ ഏവ സ്ഫുടം**
**പുഷ്ണൻ വൈരിവികാരമേഷ മഹിഷധ്വംസീ പരിത്രായതാം 47**

ധൈര്യവതിയായ നിന്തിരുവടി മനസ്സിൽ വികാരമേൽക്കാതെ നിന്നപ്പോൾ മഹിഷാസുരനെ ചിലമ്പിൻ കിലുക്കങ്ങളെകൊണ്ട് വീണ്ടും വീണ്ടും അധിക്ഷേപിക്കുന്നതുപോലെയും തെളിഞ്ഞു പൊങ്ങുന്ന നരശ്മികളെകൊണ്ട്പരിഹസിക്കുന്നതുപോലെയും തുടുത്ത കാന്തികൊണ്ട് അവനോട് അത്യന്തം കോപിക്കുന്നതു പോലെയും വൈരിയുടെ വികാരങ്ങൾ സ്പഷ്ടമായി പ്രകാശിപ്പിച്ചുകൊണ്ട് മഹിഷധ്വംസനം ചെയ്തഈ നിന്തിരുവടിയുടെ തൃക്കാൽ തന്നെ (എല്ലാവരെയും) രക്ഷിയ്ക്കട്ടെ.

**ക്ഷിപ്രം ദേവി!ശിരസ്പന്ദനേ മഹിഷം പിഷ്ട്വാ തതോധഃ പദം**
**ദിത്സന്ത്യാം ത്വയി കണ്ഠഭഞ്ജനഭിയാ കണ്ഠീരവേ വിദ്രുതേ**
**മേദിന്യാമപി ഭീതികമ്പിതതനൗ പ്രേമത്വരാശാലിനാ**
**ശർവ്വേണൈവ നിജാങ്കസീമ്നി നിഹിതം പാദദ്വയം തേ ജയേത് 48**

അല്ലയോ ഭഗവതി! നിന്തിരുവടി മുൻകാൽകൊണ്ട് മഹിഷനെ വേഗത്തിൽ മർദ്ദിച്ചിട്ട് അനന്തരം കാൽ തഴേയ്ക്കുവെക്കുവാൻ ഭാവിച്ചപ്പോൾ കഴുത്ത് ഒടിഞ്ഞെങ്കിലോ എന്നു ഭയപ്പെട്ട്,

വാഹനസിംഹം ഓടി. ഭൂമിയും പേടിച്ച് വിറച്ചു. അപ്പോൾ പ്രേമ ത്താൽ ബദ്ധപ്പെട്ട് ശിവൻ തന്നെ തന്റെ മടിത്തട്ടിൽ എടുത്തു വച്ച കാലിണ വിജയിച്ചരുളുമാറാകട്ടെ.

**"പൂർവ്വം ദേവി! പദാംബുജേന മഹിഷപ്രധ്വംസനാഭ്യാസതഃ**
**പശ്ചാത് കുത്സിതസുംഭദൈത്യവിജയോപ്യേവം കൃതഃ കിം ത്വയാ?**
**നോ ചേത് ഭാതി കഥം കുസുംഭവിജയീ പാദാബ്ജദേശോയ''മി–**
**ത്യാലാപേ ഗിരിശസ്യ തദ്വിജയതേ മന്ദസ്മിതം ദേവി! തേ 49**

"അല്ലയോ ദേവീ! ആദ്യം കാൽത്താരുകൊണ്ട് മഹിഷനെ വധിച്ചിട്ടുള്ള പരിചയം മൂലമാണോ പിന്നെ ദുഷ്ടനായ സുംഭാ–സുരന്റെ വിജയവും ഇപ്രകാരം (കാൽകൊണ്ടുതന്നെ) നിന്തിരു വടിയാൽ ചെയ്യപ്പെട്ടത്? അല്ലെങ്കിൽ എങ്ങനെ ഈ കാൽത്താർ കുസുംഭവിജയിയായി[4] ശോഭിയ്ക്കുന്നു?" എന്നു ശിവൻ പറഞ്ഞ പ്പോൾ അല്ലയോ ഭഗവതി! നിന്തിരുവടിയ്ക്കുളവായ ആ മന്ദഹാസം വിജയിച്ചരുളുന്നു.

**"ബിഭ്രാണേന മനോജ്ഞയാവകരസം മഞ്ജുധ്വനന്നൂപുര–**
**ശ്ലേഷാലങ്കൃതിശാലിനാ നഖമണീജാതപ്രസാദശ്രിയാ**
**ഏകേനൈവ പദേന ദേവി! മഹിഷധ്വംസേ മഹീയസ്തരഃ**
**ശ്ലോകോയം രചിതസ്ത്വയേ"തി വിബുധാഃ സംശ്ലാഘനം കുർവ്വതേ 50**

"മനോജ്ഞമായ അരക്കിന്റെ രസം വഹിക്കുന്നതും മനോഹര മായി ധ്വനിക്കുന്ന ചിലമ്പണിയുകയാൽ അലങ്കാരത്തോടുകൂടി യതും നഖരത്നങ്ങളാൽ പ്രസാദവായ്പുള്ളതുമായ ഒരേ ഒരു പദം കൊണ്ട് മഹിഷാസുരവധത്തിൽ ഏറ്റവും വലിയ ഈ

---

[4] കുസുംഭവിജയീ കുസുംഭം എന്ന പദത്തിന് കുസുംഭപുഷ്പം (കുയുമ്പ്) എന്നും കുത്സിതനായ സുംഭാസുരൻ എന്നും അർത്ഥമുണ്ട്. സുഭാസുരനെ ചവിട്ടിക്കൊന്നതു കൊണ്ടും, കുസുംഭപുഷ്പത്തെക്കാൾ തുടുത്തതുമായതുകൊണ്ട് ദേവിയുടെ പാദ ങ്ങൾ രണ്ടർത്ഥത്തിലും കുസുംഭവിജയികളാണെന്നു പറയാം.

ശ്ലോകം അവിടുന്നു നിർമ്മിച്ചു" എന്നു വിബുധന്മാർ (നിന്തിരുവടിയെ) സ്തുതിയ്ക്കുന്നു.

**ത്വം ശംഭോർമഹിഷീ ഭവസ്യഗസുതേ! തേനോപഹാസായ തേ**
**ദൈത്യോയാം മഹിഷീഭവന്നുപഗതഃ, സോയം കഥം ക്ഷമ്യതേ"**
**ഇത്ഥം നൂപുരനിസ്വനൈരിവ വദൻ പാദസ്ത്വദീയോ രുഷാ**
**ശസ്ത്രപ്രഗ്രഹണാത്പുരൈവ മഹിഷം പിഷ്ണൻ പരിത്രായതാം 51**

"പാർവതി! അവിടുന്നു ശിവന്റെ മഹിഷിയാണല്ലോ (പതിയാണല്ലോ). അതുകൊണ്ട് അവിടുത്തെ പരിഹസിക്കാൻ വേണ്ടിയാണു ഈ അസുരൻ മഹിഷീഭവിച്ചു വന്നിട്ടുള്ളത്. അങ്ങനെയുള്ള ഇവന്റെ പേരിൽ എങ്ങനെ ക്ഷമിയ്ക്കുന്നു?" ഇപ്രകാരം ചിലമ്പിൻ കിലുക്കങ്ങളെകൊണ്ട് പറഞ്ഞുകൊണ്ടെന്നപോലെ ക്രോധത്താൽ (ദേവി) ആയുധമെടുക്കുന്നതിനു മുൻപുതന്നെ മഹിഷാസുരനെ ചവുട്ടിച്ചതയ്ക്കുന്ന നിന്തിരുവടിയുടെ തൃക്കാൽ (എല്ലാവരെയും) കാക്കുമാറാകട്ടെ.

**"ദേവ്യാ പങ്കശയോദ്യ കോപി മഹിഷച്ഛത്മാ മഹാൻ കണ്ടകഃ**
**പാദേനാഹത" ഇത്യുദൂഢഹസിതം സഖ്യാ സമാവേദിതേ**
**സദ്യഃ കണ്ടകശാലിനാ കരതലേനാസാദ്യ പാദാംബുജം**
**ഗൃഹ്ണന്നാർത്തിവിനോദനായ ഗിരിശോ ജീയാൽ പ്രിയസ്തേ ശിവേ! 52**

"ദേവി ഇന്നു ചളിയിൽകിടക്കുന്ന മഹിഷരൂപത്തിലുള്ള വലിയൊരു കണ്ടകനെ കാൽകൊണ്ടു ചവിട്ടി" എന്നു ചിരിച്ചുകൊണ്ടു തോഴി ചെന്നറിയച്ചപ്പോൾ വേഗത്തിൽ വന്നു വേദനയ കറ്റാൻ അല്ലയോ മംഗലസ്വരൂപയായ ഭഗവതി! (നിന്തുരുവടിയുടെ) താമരതൃക്കാൽ കണ്ടകമുള്ള (രോമാഞ്ചം പൂണ്ട) കൈകൊണ്ടു പിടിക്കുന്ന നിന്തിരുവടിയുടെ പ്രിയതമനായ ശിവൻ വിജയിച്ചരുളുമാറാകട്ടെ.

**ത്വത്പാദാംഗുലിപല്ലവൈരാഗസുതേ ദേവി! സ്വയം പഞ്ചഭിഃ**
**പഞ്ചത്വം ഗമിതോ മഹാസുര ഇതി സ്വാത്മാനുരൂപം കൃതം**
**ഏതൈരേവ നതോ ജനസ്ത്രിദശതാം നീതോ, മഹേശഃ പുനർ–**
**ലക്ഷത്വം ഗമിതഃ പ്രസൂനധനുഷോ വിസ്മാപനം തത് ദ്വയം 53**

അല്ലയോ പാർവതി ദേവി! നിന്തിരുവടിയുടെ തളിർപോലുള്ള അഞ്ചു വിരലുകൾ തന്നത്താൻ മഹിഷാസുരനെ അഞ്ചാക്കി (കൊന്നു) എന്നുള്ളത് തങ്ങൾക്കു യോജിച്ചപ്രവൃത്തി തന്നെ. ഈ അഞ്ചു വിരലുകൾതന്നെ നമസ്കരിച്ച ഭക്തജനത്തെ മുപ്പത് (ദേവന്മാർ) ആക്കി. ശിവനെയാകട്ടെ പൂവില്ലേന്തിയ കാമദേവനു നൂറായിരം (ലാക്ക്) ആക്കി. അതു രണ്ടും അത്ഭുതാവഹമാണ്.[5]

**ബ്രാഹ്മം മാഘവനം ച വാഹനമഹോ മന്ദൈർഗതൈർനിന്ദിതം**
**ധാവള്യേന നഖത്വിഷാം വിഹസിതോ വാഹോപി മാഹേശ്വരഃ**
**ഇത്ഥം വാഹനവൈരിതാം ഭജതി തേ  പാദസ്തതോമന്മഹേ**
**കാത്യായന്യമുനാ ന്യഘാനി മഹിഷഃ കാർത്താന്തവാഹഭ്രമാൽ 54**

അല്ലയോ കാർത്യായനീ ഭഗവതി! ബ്രഹ്മാവിന്റെയും ഇന്ദ്രന്റെയും വാഹനത്തെ മന്ദഗമനങ്ങളെകൊണ്ടു നിന്ദിച്ചു. നഖശോഭകളുടെ വെളുപ്പുകൊണ്ടു ശിവന്റെ വാഹത്തെയും പരിഹസിച്ചു, ആശ്ചര്യം! ഇപ്രകാരം നിന്തിരുവടിയുടെ തൃക്കാൽ വാഹനങ്ങളോടു വിരോധം ഭാവിയ്ക്കുന്നു. അതുകൊണ്ട്, ഈ തൃക്കാൽ യമന്റെ വാഹനമാണന്നു തെറ്റിദ്ധരിച്ചിട്ടാണു മഹിഷാസുരനെ കൊന്നത് എന്നു ഞാൻ വിചാരിക്കുന്നു.

**സീമന്തപ്രകരേ സുരേന്ദ്രസുദൃശാം സിന്ദൂരരേഖാത്മനാ**
**മാണിക്യദ്യുതിസംജ്ഞയൈവ മകുടീകോടിഷു ദൈത്യദ്രുഹാം**

[5] അഞ്ചാക്കുക എന്നതിന് പഞ്ചഭൂതങ്ങളിൽ ലയിപ്പിക്കുക (വധിക്കുക) എന്നും, ത്രിദശത എന്ന പദത്തിന് ദേവത്വം എന്നും, ലക്ഷം എന്നതിന് ലാക്ക് എന്നും അർത്ഥമുണ്ട്.

**ശംഭോർമ്മൂർദ്ധ്നി ജടാഘടാരുണരുചിവ്യാജേന പാദപ്രഭൈ–**
**വൈകാ തേ പരിണാമമേതി കരുണാമൂർത്തേ! ഗിരീന്ദ്രാത്മജേ! 55**

അല്ലയോ ദയാമയസ്വരൂപയായ പാർവ്വതി! നിന്തിരുവടിയുടെ ഒരേ പാദശോഭ തന്നെ, ദേവേന്ദ്രന്റെ സുന്ദരിമാരുടെ സീമന്ത രേഖകളിൽ സിന്ദൂരരേഖാരൂപത്തിലും ദേവകളുടെ കിരീടാഗ്ര ങ്ങളിൽ മാണിക്യശോഭയെന്ന പേരിലും ശിവന്റെ ശിരസ്സിൽ ജടകളുടെ ചുവപ്പെന്ന ഭാവത്തിലും രൂപാന്തരം പ്രാപിക്കുന്നു.

**നോ കേശഃ പരമാശ്രയഃ സുമനസാം, പാദാബ്ജരേണുശ്ച തേ**
**നോ മന്ദാരസിതാ പരം സ്മിതരുചിർമഞ്ജീരയോശ്ച ദ്വയീ**
**നോ ബാഹുഃ കലഹം സമേത്യ ജയതി, ത്വദ്യാനലീലാപ്യസൗ**
**നോ ശുംഭത്തരളാക്ഷമാനനമിദം, പാദാംബുജം ചാംബികേ! 56**

അല്ലയോ ലോകമാതാവേ? നിന്തിരുവടിയുടെ വാർകൂന്തൽ മാത്രമല്ല, പാദാരവിന്ദങ്ങളിലെ പൊടിയും സുമനസ്സുകൾക്ക് (പൂക്കൾക്ക്, ദേവന്മാർക്ക്) ആശ്രയമാണ്. മന്ദഹാസശോഭ മാത്രമല്ലാ, ചിലമ്പുകളുടെ ജോടിയും മന്ദാരപ്പൂ പോലെ വെളുത്തത് അഥവാ മെല്ലെ കിലുങ്ങുന്നതാകുന്നു. കൈ മാത്രമല്ല, നിന്തിരുവടിയുടെ ഈ ഗതിവിലാസവും കലഹംസം പ്രാപിച്ചു (കലഹിച്ച്, കളഹംസത്തോടണഞ്ഞ്) ജയിക്കുന്നു. ഈ മുഖം മാത്രമല്ല, പാദാരവിന്ദവും ശുഭത്തരളാക്ഷം (ശോഭിക്കു ന്നതും ഇളകുന്നതുമായ കണ്ണുകളോടുകൂടിയത്, ഏറ്റവും ശോഭി ക്കുന്ന അരക്കുചാറു ചേർന്നത്) ആകുന്നു.

**നാഥേ! താവകവാഹസിംഹചകിതാസ്ത്വത് പാദമൂലേ നതാ**
**നൂനം ബഭ്രമുരഭ്രമുപ്രിയമുഖാ ദിക്കുംഭിവീരാശ്ചിരം**
**നോചേദേഷ കഥം തദുന്നതശിരസ്സിന്ദൂരസന്ദോഹജോ**
**രാഗസ്തേ ചരണാംബുജേ പരിണമന്നദ്യാപി വിദ്യോതതേ 57**

അല്ലയോ വിശേശ്വരി! ഐരാവതം മുതലായ ദിഗ്ഗജങ്ങൾ നിന്തിരുവടിയുടെ വാഹനമായ സിംഹത്തെ പേടിച്ചു നിന്തിരുവടിയുടെ കാൽക്കൽ നമസ്കരിച്ചു ഏറെ നേരം കിടന്ന് ഉരുണ്ടിട്ടുണ്ടെന്നുള്ളത് തീർച്ചയാണ്. അല്ലെങ്കിൽ അവയുടെ ഉയർന്ന മസ്തകത്തിലെ സിന്ദൂരച്ചാർത്തിൽനിന്നുണ്ടായി നിന്തിരുവടിയുടെ പാദാരാവിന്ദത്തിലേക്കു പകർന്നുവന്ന ചുവപ്പ് ഇപ്പോഴും ശോഭിക്കുന്നതെങ്ങനെ?

**ത്വത് പാദോയമജാശ്രിതശ്ച രുചിരസ്പർശാന്വിതോ യോഗിനാ-**
**മന്തഃസ്ഥാകൃതിരൂഷ്മഭാക് ച മഹിഷപ്രധ്വംസനപ്രക്രമേ**
**ഏവം ഖല്വഖിലാക്ഷരാത്മകമമും ശൈലേന്ദ്രകന്യേ! കഥം**
**ഭാഷന്തേ നതവർഗ്ഗബന്ധുമപവർഗ്ഗാലംബനം വാ ജനാഃ? 58**

അല്ലയോ പാർവതി! നിന്തിരുവടിയുടെ ഈ പാദം ബ്രഹ്മാ- വിഷ്ണുശിവന്മാരാലും ആശ്രയിക്കപെട്ടതും നല്ല മാർദ്ദവത്തോടു കൂടിയതും, യോഗികളുടെ മനസ്സിൽ സ്ഥിതി ചെയ്യുന്ന രൂപമു ള്ളതും, മഹിഷാസുരനെ വധിക്കാൻ തുടങ്ങുമ്പോൾ ചൂടുപിടിച്ച തുമാണ്. ഇപ്രകാരം എല്ലാംകൊണ്ടും നശിക്കാത്ത സ്വരൂപ ത്തോടു കൂടിയ ഇഇ പാദത്തെ ഭക്തജനബന്ധുവാണെന്നും മോക്ഷത്തിന്നു ആസ്പദമാണെന്നും ജനങ്ങൾ എങ്ങനെ പറയുന്നു?[6]

**ഉന്മീലന്നഖമണ്ഡലീഹിമകണഃ, ശോണപ്രഭാഗൈരികം**
**ബിഭ്രാണഃ, പരിശോഭമാനകടകോ, ഭൂയോവനൈകാശ്രയഃ**
**ഗായത്സിദ്ധവധൂനിഷേവിതതലഃ പാദസ്ത്വദീയഃ ശിവേ!**
**രാജത്യേഷ ഹിമാദ്രിപാദവദിദം യുക്തം ഹിമാദ്രേഃ സുതേ! 59**

---

[6] "അജാശ്രിതഃ" എന്ന പദത്തിന് അച്ചുകൾ (സ്വരാക്ഷരങ്ങൾ) ഉള്ളത് എന്നും, "സ്പർശാന്വിതഃ" എന്നപദത്തിന് സ്പർശങ്ങൾ (ക മുതൽ മ വരെയുള്ള അക്ഷരങ്ങൾ) ഉള്ളത് എന്നും, "നതവർഗ്ഗബന്ധു" എന്ന പദത്തിന് തവർഗ്ഗം (ത, ഥ, ദ, ധ, ന എന്നിവ) ഇല്ലാത്തത് എന്നും, "അപവർഗാലംബനം" എന്ന പദത്തിന് പവർഗ്ഗം (പ, ഫ. ബ, ഭ, മ എന്നിവ) ഇല്ലാത്തതെന്നും അർത്ഥമുണ്ട്.

അല്ലയോ ശിവപത്നീ! നിന്തിരുവടിയുടെ ഈ പാദം തെളിഞ്ഞ നഖങ്ങളാകുന്ന മഞ്ഞിൻകട്ടകൾ ചേർന്നതും ചുവന്ന കാന്തിയാകുന്ന ചെങ്കാവിയാർന്നതും ശോഭിക്കുന്ന കടകമുള്ളതും ഭൂയോവനത്തിന് ഏകാവലംബമായതും പാടുന്ന സിദ്ധസ്ത്രീകളാൽ സേവിക്കപ്പെടുന്ന തലത്തോടുകൂടിയതും ആയി ഹിമവാന്റെ പാദപ്രദേശം (അടിവാരം) പോലെ ശോഭിക്കുന്നു. അല്ലയോ ഹിമവാന്റെ മകളേ! ഇതു ഉചിതവുമാണ്.

**ദിക്പാലൈർദശഭിഃ പൃഥക്പൃഥഗയം ത്വത്പാദയോരർപ്പിതോ**
**ദ്രിശ്യോ ഭക്ത്യനുരാഗ ഏവ ദശധാ ശോണാംഗുലിശ്രീമിഷാൽ**
**പാദാഭ്യാമപി താൻ പ്രതി പ്രകടിതാ നൂനം പ്രസാദാങ്കുരാ**
**ദൃശ്യന്തേ നഖകാന്തിപംക്തിദശകവ്യാജേന ശൈലാത്മജേ! 60**

അല്ലയോ പർവ്വതപുത്രി! പത്തു ദിക്പാലകന്മാരും വെവ്വേറേ നിന്തിരുവടിയുടെ പാദങ്ങളിൽ സമർപ്പിച്ചിട്ടുള്ള ആ ഭക്തിയാകുന്ന അനുരാഗം തന്നെയാണു ചുവന്ന വിരലുകളെന്ന വ്യാജേന പത്തായി കാണപ്പെടുന്നത്. അവരുടെ നേരെ (ദിക്പാലകന്മാരുടെ നേരെ) പാദങ്ങളാൽ പ്രകടിപ്പിക്കപ്പെട്ട പ്രസാദങ്ങളുടെ മുളകൾ തന്നെയാണ് പത്തു നഖശോഭകൾ എന്ന വ്യാജേന കാണപ്പെടുന്നത്.

**മേഘാനാം കുലിശസ്യ ചപ്രതിഹതാ ധാരാഃ ക്രമന്താം ചിരം**
**നോ നശ്യേന്മദദാനവാരിവിഭവോ നാകസ്യ നാഗസ്യ ച**
**പുത്രോയം മമ സൈനികാശ്ച ദധതാം നിത്യം ജയന്തഃ സുഖം**
**ത്വത്പാദാംബുജപാതിനാഃ സുരപതേരിത്ഥം ജയന്ത്യർത്ഥനഃ 61**

"മേഘങ്ങളുടേയും വജ്രായുധത്തിന്റേയും ജലധാരകളും വായ്ത്തലകളും തടവുകൂടാതെ വളരെക്കാലം പ്രവർത്തിക്കട്ടെ. സ്വർഗ്ഗത്തിലേയും ഐരാവതഗജത്തിന്റേയും മദിച്ച ദേവന്മാരുടെ സമ്പത്തും മദജലസമൃദ്ധിയും നശിക്കാതിരിക്കട്ടെ. എന്റെ

ജയന്തനെന്ന ഈ പുത്രനും (ശത്രുക്കളെ)തോൽപ്പിക്കുന്ന പടയാളികളും എന്നും സുഖമനുഭവിക്കട്ടെ" നിന്തിരുവടിയുടെ പാദാരവിന്ദങ്ങളിൽ നമസ്കരിക്കുന്ന ദേവേന്ദ്രന്റെ ഇപ്രകാരമുള്ള അഭ്യർത്ഥനകൾ വിജയിച്ചരുളുന്നു.

**ആജ്യാസക്തകരൈർദ്വിജന്മഭിരഹം ഹൂയേയ, നോ ദാനവൈഃ**
**സ്വാഹാരോചിതമസ്തു പാർശ്വമനിശം, താദൃക് ച ഹവ്യം ലഭൈ**
**രക്ഷാവാനിതി ഭൂതിമാനിതി ച മേ ശബ്ദപ്രസിദ്ധ്യാ ശിവേ!**
**നോപേക്ഷ്യോഹമിതി ത്വദംഘ്രിനമനേ ജീയാസുരഗ്നേർഗിരഃ 61**

അല്ലയോ മംഗളസ്വരൂപേ! "എന്നെ ആജ്യം (നെയ്യ്) എടുത്ത കൈയ്യോടു കൂടിയ ബ്രാഹ്മണർ ഹോമം കൊണ്ടു സന്തോഷിപ്പിക്കണം. ആജി (യുദ്ധം) കൊതിക്കുന്ന കൈകളോടുകൂടിയ അസുരന്മാർ പോരിന്നു വിളിക്കരുത്. എന്റെ സമീപം എപ്പോഴും സ്വാഹാദേവിയാൽ ശോഭിച്ചതായി ഭവിക്കട്ടെ. എനിക്ക് അങ്ങനെയുള്ള (സ്വാഹാരോചിതമായ തന്റെ ആഹാരത്തിനുപറ്റിയ) ഹോമദ്രവ്യവും ലഭിക്കുമാറാകട്ടെ. രക്ഷ (ഭസ്മവും തുണയും) ഉള്ളവനാണെന്നും, ഭൂതി (ഭസ്മവും ഐശ്വര്യവും) ഉള്ളവനാണെന്നും എനിക്കുള്ള ശബ്ദപ്രസിദ്ധി (പേർ) നിമിത്തം നിന്തിരുവടി എന്നെ ഉപേക്ഷിക്കരുതേ" എന്നു നിന്തിരുവടിയുടെ പാദങ്ങളിൽ നമസ്കരിക്കുമ്പോൾ അഗ്നി പറയുന്ന വാക്കുകൾ വിജയിച്ചരുളുമാറാകട്ടെ.

**"ത്വത്ഭക്താഘമബുദ്ധിപൂർവലിഖിതം സ്യാച്ചേത് ക്ഷമേഥാഃ ശിവേ!**
**കാന്തസ്തേ മയി രോഷവാൻ, കുരു പുനസ്തസ്യാർദ്രഭാവം ശനൈ:**
**ദേവി ത്വം മഹിഷാഭിഹന്ത്രി! ചകിതം ത്രായസ്വ മേ വാഹനം",**
**കാലസ്യേതി ജയന്തി തേ പദനതൗ ലോലസ്യ സംപ്രാർത്ഥനാഃ63**

"അല്ലയോ ശങ്കരി! നിന്തിരുവടിയുടെ ഭക്തന്മാരുടെ പാപം അറിയാതെ (ഞാൻ) എഴുതിപ്പോയിട്ടുണ്ടെങ്കിൽ ക്ഷമിക്കണേ.

നിന്തിരുവടിയുടെ പ്രിയനായ ശിവൻ എന്റെ പേരിൽ കോപമുള്ളവനാണ്. വീണ്ടും തന്തിരുവടിക്കു (എന്നിൽ) മെല്ലെ ദയ ഉണ്ടാക്കണേ, മഹിഷാസുരനെ കൊന്ന ദേവി! പേടിച്ച എന്റെ വാഹനത്തെ രക്ഷിക്കണേ" ഇപ്രകാരം നിന്തിരുവടിയുടെ കാൽക്കൽ നമസ്കരിക്കുമ്പോൾ പേടിച്ചു വിറക്കുന്ന കാലന്റെ പ്രാർത്ഥനകൾ ജയിക്കുന്നു.

**"ധർമ്മാചാരപരോഹമിത്യവമതോ രക്ഷോഭിരേകാന്വയൈർ–**
**മഹ്യം! ദേവി വിനിന്ദിതാ ദിശമദുർജാതിദ്വിഷശ്ചാമരാഃ**
**ദൈവാദിത്യുഭയച്യുതോ വിശരണോ രക്ഷോഹ"മിത്യാദയ–**
**സ്ത്വത്പാദപ്രണതൗ ജയന്തി നിരൃതേരത്യാകുലാഃ പ്രാർത്ഥനാഃ 64**

അല്ലയോ ദേവി! പുണ്യം ചെയ്യുന്നതിൽ തല്പരനാണെന്നു കരുതി ഒരേ വംശത്തിൽപ്പെട്ട (എന്റെതന്നെ വംശത്തിൽപ്പെട്ട വരായ) രാക്ഷസന്മാർ എന്നെ അപമാനിക്കുന്നു. ജന്മവൈരികളായ ദേവന്മാരാകട്ടെ, ഏറ്റവും നികൃഷ്ടമായ ദിക്കാണ് എനിക്കു തന്നത്. ഭാഗ്യദോഷത്താൽ ഇപ്രകാരം രണ്ടുവർഗ്ഗത്തിൽ നിന്നും അധഃപതിച്ച, താങ്ങും തണലുമില്ലാത്ത എന്നെ രക്ഷിക്കണേ" എന്നു തുടങ്ങുന്ന നിന്തിരുവടിയുടെ കാൽക്കൽ നമസ്കരിക്കുമ്പോഴത്തെ നിരൃതിയെന്ന ദിക്പാലന്റെ ഏറ്റവും ദൈന്യത്തോടുകൂടിയ വാക്കുകൾ സർവ്വോത്ക്കർഷേണ വർത്തിക്കുന്നു[7].

**"മത് പുത്ര്യാ മമ വാ മുകുന്ദ ഗൃഹതാഭാഗ്യം ന സംക്ഷീയതാം**
**മാഹം പായിഷി കുംഭജേന മുനിനാ കല്പാന്തസൂര്യേണ വാ**

[7] നിരൃതി രാക്ഷസവർഗ്ഗത്തിൽ ജനിച്ചുവെങ്കിലും സത്ക്കർമ്മങ്ങൾകൊണ്ട് ഉയർന്ന് ദേവന്മാരുടെ കൂട്ടത്തിൽ ദിക്പാലകസ്ഥാനം സമ്പാദിച്ചുവെന്ന് ഐതിഹ്യം. ധർമ്മതല്പരനായ നിരൃതിയെ രാക്ഷസന്മാർ പുറംതള്ളി. രാക്ഷസനായി ജനിച്ചവനാകയാൽ ദേവന്മാർ നിരൃതിക്ക് ഏറ്റവും മോശമായ തെക്കുപടിഞ്ഞാറേ മൂലയുടെ ആധിപത്യമാണ് നല്കിയത്. പുരയിടത്തിൽ മലമൂത്രാദിവിസർജ്ജനത്തിനു നിശ്ചയിച്ചിട്ടുള്ള ദിക്കാണത്. ഇപ്രകാരം നിരൃതി രണ്ടുകൂട്ടരാലും തഴയപ്പെട്ടുവെന്നു താല്പര്യം.

**ദ്വേധാ മേ സുരവാഹിനീദയിതതാ സാധു ത്വയാ രക്ഷ്യതാം"**
**ത്വത്പാദാംബുജപാതിനോ ജലപതേരിത്ഥം ജയന്ത്യർത്ഥനാഃ 65**

"എന്റെ മകൾക്കോ എനിക്കോ വിഷ്ണുവിന്റെ പത്നിയാവാനും വാസഗൃഹമാവാനും ഭാഗ്യം സിദ്ധിച്ചത് ഇല്ലാതാക്കരുതേ. എന്നെ അഗസ്ത്യമഹർഷിയോ പ്രളയസൂര്യനോ കുടിച്ചു വറ്റിക്കരുതേ. രണ്ടു വിധത്തിൽഎനിക്കുള്ള ദേവവാഹിനീപതിത്വം (ഗംഗാപതിത്വവും ദേവസേനാപതിത്വവും) അവിടന്നു നല്ലപോലെ രക്ഷിക്കണേ''. നിന്തിരുവടിയുടെ പാദാരവിന്ദങ്ങളിൽ വീണുനമസ്കരിക്കുന്ന വരുണന്റെ ഇപ്രകാരമുള്ള പ്രാർത്ഥനകൾ വിജയിച്ചരുളുന്നു.

**''വിശ്വപ്രാണമയീ ത്വമേവ, മമ തു പ്രാഹുർജഗത്പ്രാണതാം**
**സർവ്വസ്യാപി സദാ ഗതിർഹി ഭവതീ, മാമേവമാഹുർജനാഃ**
**ലജ്ജാപാദകമീദൃശം ജനനി! നഃ, കിം കുർമ്മഹേ, പാഹി മാ''–**
**മിത്യേവം പവനസ്യ തേ പദനതൗ വാചോ ജയന്ത്യാകുലാഃ 66**

''നിന്തിരുവടി തന്നെയാണ് ലോകത്തിന്റെ പ്രാണൻ (ശക്തി). ജനങ്ങളാകട്ടെ, എന്നെ ജഗൽപ്രാണനെന്നു പറയുന്നു. സകലജനത്തിനും അവിടന്നു തന്നെയാണ് എപ്പോഴും ഗതി (ആശ്രയം). എന്നെ ഇങ്ങനെ (സദാഗതിയെന്നു) പറയുന്നു. ലോകമാതാവേ! ഇതൊക്കെ എനിക്കു ലജ്ജയുളവാക്കുന്നു. ഞാൻ എന്തു ചെയ്യും? എന്നെ രക്ഷിക്കണേ'' എന്നിപ്രകാരം നിന്തിരുവടിയുടെ കാൽക്കൽ നമസ്കരിക്കുമ്പോൾ വായു പറയുന്ന ദീനവചനങ്ങൾ വിജയിച്ചരുളുന്നു.

**"ശംഖോല്ലാസിഗളോജ്ജ്വലേ! സമകരേ! പത്മേന, കുന്ദസ്മിതേ!**
**പാദാഗ്രാദൃതകച്ഛപേ! മുഖമഹാപത്മേ! മുകുന്ദാശ്രിതേ!**
**ഇത്യസ്മന്നിധിഗാത്രി! നീലനയനേ! ചർച്ചാത്മികേ! പാഹിമാ''–**
**മിത്ഥം പാദനതിഃ ശിവേ! വിജയതേ സഖ്യുഃ കുബേരസ്യ തേ 67**

"ശംഖുപോലുള്ള കഴുത്തും (ശംഖനിധിയുള്ള കഴുത്തും), താമരപ്പൂവിനു തുല്യമായ കയ്യും (മകരം പത്മം എന്ന നിധികളും), മുല്ലപ്പൂപോലുള്ള മന്ദഹാസവും (കുന്ദനിധിയുള്ള മന്ദഹാസവും), ആമയ്ക്കു ആദരം തോന്നിക്കുന്ന പുറവടിയും (കച്ഛപനിധിയുള്ള കാലടിയും), വലിയ താമപ്പൂവുപോലുള്ള മുഖവും (മഹാപത്മനിധിയുള്ള മുഖവും), വിഷ്ണു വന്ന് ആശ്രയിക്കലും (മുകുന്ദമെന്ന നിധിയും), നീലനിറമുള്ള കണ്ണും (നീലനിധിയുള്ള കണ്ണും), ദേഹത്തിൽ ചന്ദനലേപനവും (ചർച്ചമെന്ന നിധിയും) ഉള്ള, എന്റെ നിധികളോടുകൂടിയ അവയവങ്ങൾ ചേർന്ന മംഗളസ്വരൂപമായ ദേവി! എന്നെ രക്ഷിക്കണേ.'' ഇപ്രകാരം പ്രാർത്ഥിച്ചുകൊണ്ട് സുഹൃത്തായ കുബേരൻ നിന്തിരുവടിയുടെ പാദങ്ങളിൽ ചെയ്ത നമസ്കാരം വിജയിച്ചരുളുന്നു.

**''സന്നാമേഷു ഭവത് പദാംബുജനഖച്ഛായാം ജടാസംഗിനീം**
**ഗംഗത്യാളിജനാ വദന്തി വിതഥം മാ ഭൂർമുധാ കോപിനീ**
**ദൃഷ്ടിർമയ്യയി! നീയതാം, പരുഷമപ്യേകം വചോ ദീയതാ''**
**മീശാനസ്യ ഭവാനി! തേ പദനതാവിത്ഥം ജയന്ത്യർത്ഥനാഃ 68**

"നമസ്കാരങ്ങളിൽ ജടകളിൽ പറ്റിപ്പിടിച്ച ഭവതിയുടെ പാദാരവിന്ദങ്ങളിലെ നഖങ്ങളുടെ ശോഭ കണ്ടിട്ട് ഗംഗയെന്ന് സഖിമാർ നുണ പറയുകയാണ്. വെറുതെ കോപിക്കരുത്. അല്ലയോ പ്രിയതമേ! എന്റെ നേരെ ഒന്നു നോക്കൂ. പരുഷ മായിട്ടെങ്കിലും ഒരു വാക്കു പറയൂ." അല്ലയോ ശിവപത്നി! ഇപ്രകാരം നിന്തിരുവടിയുടെ കാൽക്കൽ നമസ്കരിക്കുമ്പോൾ ശിവൻ ചെയ്ത പ്രാത്ഥനകൾ വിജയിച്ചരുളുന്നു.

**''നാഭീതോഭവമാദിതസ്തവ ബലാത് പശ്ചാദഭീതോസ്മ്യഹം**
**ത്ര്യക്ഷേണ ത്രിമുഖീകൃതോപി ചതുരാസ്യോഹം തവൈവ സ്തവൈഃ**
**ത്വം വിശ്വാത്മതയോപജന്യ ന പുനഃ സ്രഷ്ടാരമാഖ്യാഹി മാ''**

**മിത്ഥം ദേവി! ജയന്തി തേ പദനതൗ വാണീപതേർവാണയഃ 69**

"ആദ്യം നാഭിയിൽ നിന്ന് ഞാൻ ജനിച്ചു. (അപ്പോൾ) ഭയമില്ലാത്തവൻ ആയിരുന്നില്ല. അവിടത്തെ സഹായത്താൽ പിന്നെ ഞാൻ ഭയരഹിതനായിരിക്കുന്നു. മുക്കണ്ണനായ ശിവൻ മൂന്നു മുഖമുള്ളവനാക്കിയെങ്കിലും അവിടത്തെ സ്തുതിച്ചതു കൊണ്ടുതന്നെ ഞൻ നാലു മുഖമുള്ളവനായി. അവിടുന്നു ലോകസ്വരൂപയായി ഭവിച്ചിട്ട് പിന്നെ എന്നെ സൃഷ്ടികർത്താ വെന്ന് (അവിടുന്ന്) പറയരുത്." അല്ലയോ ഭഗവതീ! ഇപ്രകാരം നിന്തിരുവടിയുടെ കാൽക്കൽ നമസ്കരിക്കുമ്പോൾ സരസ്വതീ കാന്തനായ ബ്രഹ്മാവു പറഞ്ഞ വാക്കുകൾ വിജയിക്കുന്നു.

**"ആശീരസ്തി മുഖേ, വിഡംബയതി മാം ഭൂയോപി ചാശീഃസ്പൃഹാ**
**ഭോഗാഃ സന്തി സഹസ്രധാ, പുനരഹം ഭോഗാൻ കഥം പ്രാർത്ഥയേ?**
**ശേഷോഹം സ്പൃഹയാമ്യശേഷസുഖമിത്യേതച്ച ഹാസാസ്പദം,**
**നാഥേ! ചിന്തയ സർവ്വ"മിത്യഹിപതേസ്ത്വത്പാദപാതോ ജയേത് 70**

(എന്റെ) മുഖത്ത് ആശീസ്സുണ്ട് (ദംഷ്ട്രയുണ്ട്). പിന്നെയും ആശിസ്സിനുള്ള ആഗ്രഹം എന്നെ പരിഹാസ്യനാക്കുന്നു. ആയിരം ഭോഗങ്ങളുണ്ട് (പത്തികൾ ഉണ്ട്). പിന്നെ ഞാൻ ഭോഗങ്ങളെ അഭ്യർത്ഥിക്കുന്നതെങ്ങനെ? ശേഷനായ ഞാൻ അശേഷസുഖത്തെ (മോക്ഷത്തെ) ആഗ്രഹിക്കുന്നു എന്നു ള്ളതും പരിഹാസകാരണമാണ്. ലോകനായികേ! എല്ലാം ചിന്തി ക്കണേ" എന്നു പറഞ്ഞുകൊണ്ട് അനന്തൻ നിന്തിരുവടിയുടെ പാദങ്ങളിൽ ചെയ്ത നമസ്കാരം ജയിച്ചരുളുമാറാകട്ടെ.

**പാർവ്വത്യാഃ പദമത്ര ദൃശ്യമിതി വാ പാദേ ഭവത്യേന വാ**
**സാധുത്വാത്തദുപാസ്തയേ ഹിതതയാ പദ്യാന്യമൂനി സ്ഫുടം**
**സൈഷാ മുക്തിപുരീഗിരീന്ദ്രതനയാ ഭക്തേന നാരായണേ–**
**നാബദ്ധാ ഖലു സപ്തതിർദിശതു വഃ കല്യാണഹല്ലോഹലം 71**

## ശ്രീപാദസപ്തതി

പാർവ്വതീദേവിയുടെ പാദം (തൃക്കാൽ) ഇവയിൽ പതിഞ്ഞു കാണാവുന്നതു കൊണ്ടോ പാദത്തെക്കുറിച്ചുള്ളവയായതു കൊണ്ടോ പാദത്തിലെത്താൻ നല്ലതായതു കൊണ്ടോ പാദം സേവിക്കാൻ ഉപയോഗപ്പെടുന്നതു കൊണ്ടോ ഇവ വ്യക്തമായും പദ്യങ്ങളാണ്. മുക്കോലക്കാവിലെ പാർവ്വതിയുടെ ഭക്തനായ നാരായണൻ ഉണ്ടാക്കിയ അത്തരത്തിലുള്ള ഈ സപ്തതി സ്തോത്രം (എഴുപതു പദ്യം), (ഭക്തന്മാരായ) നിങ്ങൾക്ക് മംഗള സമൃദ്ധി നൽകുമാറാകട്ടെ.

**ശ്രീപാദസപ്തതീ സമാപ്താ**